# ...തവും—
# —റോഡപകടങ്ങളും








തിരുവിതാംകൂർ
സ്റ്റേറ്റ് ട്രാൻസ്പോർട്ട് ഡിപ്പാർട്ട്മെൻറ്

L. G. T. School

# Traffic and Road Accidents.

Kottayam

334

86

H. M.
27-12-117.









TRAVANCORE
STATE TRANSPORT DEPARTMENT.



# വിഷയാനുക്രമണിക.

---

*ACKNOWLEDGEMENT.*

Our thanks are due to the Safety First Association of India for permitting us to adapt the chapter on Traffic Games from their publication "Stop-Look-Listen".

*Publishers.*

# FOREWORD

As one, who for very many years, has been responsible for operating and controlling vehicular traffic on the public highways, the writer was considerably impressed and to no small extent, perturbed, on first arriving in India in 1937, at the apparent irresponsibility of pedestrians and cyclists and, in some instances, the drivers of vehicles, which appeared prevalent everywhere. Fast-moving traffic is, apparently, a fairly recent innovation, with the result that, pedestrians, who have grown up amongst slow-moving bullock carts, have not learned to appreciate the very considerable danger to which they subject themselves and their fellow citizens by strolling about in the middle of the road, crossing the road without looking to see if any vehicle is approaching and generally behaving in a manner which can only be regarded as suicidal. One would not dream of walking across a railway line without first looking to see if a train is approaching and yet, in spite of the fact that many cars travel faster on the roads than many trains, pedestrians, blissfully unconscious of the grave danger they run, are constantly walking across the public roads in the path of oncoming cars.

This little book which has been compiled after an extensive study of traffic conditions in Travancore, is an

attempt on the part of the Transport Department to bring home this ever-increasing danger to the people of Travancore and if, as it is hoped, it succeeds in instilling in the minds of some proportion of the public their civic duty in co-operating to reduce the number of road accidents which result from carelessness and indifference, it will have served some useful purpose and it will not have been published in vain.

Trivandrum,
11th October, 1941.

**E. G. Salter,**
Director of Transport.

# ഗതാഗതവും റോഡപകടങ്ങളും.

## അദ്ധ്യായം 1.

### പ്രാരംഭം.

കാളവണ്ടികളുടെയും കുതിരവണ്ടികളുടേയും കാലംകഴിഞ്ഞു് ഇപ്പോൾ മോട്ടാർവാഹനങ്ങളുടെ കാലമായിരിക്കുന്നു. പ്രധാന റോഡുകളിലെല്ലാം കാറുകളും, ബസ്സുകളും, ലോറികളും സഹസ്രക്കണക്കിനു സദാപി സഞ്ചരിച്ചുകൊണ്ടിരിക്കുന്നു. ഗതാഗതസൗകര്യം ഇതുമൂലം വളരെ വർദ്ധിച്ചിട്ടുണ്ടെങ്കിലും റോഡപകടങ്ങളുടേയും, തൻമൂലമുണ്ടാകുന്ന അംഗഭംഗം, ജീവനാശം മുതലായ ദുസ്സഹസംഭവങ്ങളുടേയും സംഖ്യ സംഭ്രമജനകമായവിധം വർദ്ധിച്ചിരിക്കുന്നു. അത്യന്തം വിഷമമേറിയതും, അവശ്യം നിവാരണീയവുമായ ഒരു പ്രശ്നമാണു് മേൽപറഞ്ഞ പരിതഃസ്ഥിതിമൂലം നമ്മെ അഭിമുഖീകരിച്ചിരിക്കുന്നതു്. അതിന്റെ പരിഹാരവിഷയത്തിൽ വേണ്ടതു ചെയ്യുവാൻ ട്‌റാൻസ്‌പോർട്ടു് ഡിപ്പാർട്ടുമെന്റിനു് പ്രഥമമായ കർത്തവ്യമുണ്ടെന്നു വിശ്വസിക്കുന്നു.

### അപകടങ്ങളുടെ കാരണങ്ങൾ.

എന്തൊക്കെയാണു് റോഡപകടങ്ങളുടെ കാരണങ്ങൾ? ആ കാരണങ്ങൾ ഉണ്ടാകാതെ നമുക്കു് എങ്ങിനെ സൂക്ഷിക്കാം? മോട്ടാർവണ്ടികൾ ഓടിക്കുന്നവരുടെ നിരുത്തരവാദിത്വംകൊണ്ടു മാത്ര

മാണ് റോഡിൽ അപകടങ്ങൾ ഉണ്ടാകുന്നതെന്ന് ഒരു തെററിദ്ധാരണ പൊതുജനങ്ങളുടെ ഇടയിൽ പരക്കെ ഉള്ളതായി കാണുന്നു. മോട്ടാർവാഹനമോടിക്കുന്നവരുടെ കർത്തവ്യബോധവും സൂക്ഷ്മതയും അപകടങ്ങളെ തടയുവാൻ അത്യന്താപേക്ഷിതമായ സംഗതികൾ തന്നെയെങ്കിലും ഇപ്പോൾ ഉണ്ടാകുന്നതിൽ അമ്പതുശതമാനത്തിൽ കൂടുതൽ അപകടങ്ങളും കാൽനടക്കാരുടേയും സൈക്കിൾസഞ്ചാരികളുടേയും കാളവണ്ടിക്കാർ മുതലായ ഇതരവാഹനചാരികളുടേയും അശ്രദ്ധയും, സൂക്ഷ്മക്കുറവും, സാഹസബുദ്ധിയും മൂലം ഉണ്ടാകുന്നതാണെന്നു കാണുവാൻ കഴിയും. അതിനാൽ റോഡപകടങ്ങളുടെ നിവാരണത്തിനു പൊതുജനങ്ങളിൽ സകല വിഭാഗക്കാരും, അതായത് ഗതാഗതത്തിനുവേണ്ടി റോഡുപയോഗപ്പെടുത്തുന്ന സകല ജനങ്ങളും, ഒരുപോലെ ആത്മാർത്ഥമായി ശ്രമിക്കേണ്ടതും, അതിലേക്ക് പല തത്വങ്ങളും അവർ പൊതുവെ മനസ്സിലാക്കേണ്ടതുമാണ്. നമ്മുടെയാളുകൾ, റോഡുപയോഗിക്കേണ്ട രീതി ഇതുവരെ മനസ്സിലാക്കിക്കഴിഞ്ഞിട്ടില്ല. ഗ്രാമപ്രദേശങ്ങളിലെ ആറടിപ്പാതകളിലും ഊടുവഴികളിലും നടന്നു ശീലിച്ചിട്ടുള്ളവർ അതേരീതിയിൽ തന്നെ പ്രധാനനഗരങ്ങളിൽ ചെല്ലുമ്പോൾ അവിടത്തെ റോഡുകളിലും സഞ്ചരിച്ചുതുടങ്ങുന്നതു ലേശംപോലും ആശാസ്യമായിരിക്കുകയില്ല. ചില നിയമങ്ങൾക്കും നിയന്ത്രണങ്ങൾക്കും വിധേയരായി നടക്കാത്തപക്ഷം അങ്ങിനെയുള്ള യാത്രക്കാർക്ക് അംഗഭംഗമൊ ജീവനാശമൊ സംഭവിക്കുമെന്നുള്ളതിനു തർക്കമില്ല. ഈ നിയമങ്ങളും നിയന്ത്രണങ്ങളുമെന്തെന്നു മനസ്സിലാക്കുകയാണ് റോഡപകടങ്ങളുടെ നിവാരണവിഷയത്തിൽ ഒരു രാജ്യത്തിലെ പൌരന്മാരുടെ പ്രഥമകർത്തവ്യം.

## പാശ്ചാത്യരുടെ മാതൃക.

പാശ്ചാത്യരാജ്യങ്ങളിലും അമേരിക്കയിലും ഈവക കർത്തവ്യങ്ങൾ ബാലന്മാരെ പഠിപ്പിക്കുന്നതിന് ഇവസംബന്ധിച്ചുള്ള പാഠങ്ങൾ സ്കൂളുകളിൽ അദ്ധ്യയനം ചെയ്യിച്ചുവരുന്നു. ഇൻഡ്യയിൽ അങ്ങനെയുള്ള സംരംഭങ്ങൾ ഇതുവരെ നടപ്പിൽ വന്നിട്ടില്ല. ഇപ്രകാരമുള്ള ഒരു പാഠപദ്ധതി ഇൻഡ്യൻവിദ്യാലയങ്ങളിലും നടപ്പാക്കേണ്ടതിൻെറ ആവശ്യകതയെപ്പററി പല വിദഗ്ദ്ധന്മാരും ഈയിടെയായി ഉദ്ബോധനങ്ങൾ നൽകിയിട്ടുള്ളതായി കാണുന്നു.

തിരുവിതാംകൂറിലെ ജനസമുദായം റോഡുനിയമങ്ങളുടെ ചില പ്രാഥമികതത്വങ്ങൾ മനസ്സിലാക്കേണ്ട കാലം അതിക്രമിച്ചിരിക്കുന്നു.

## പൌരബോധത്തോടുകൂടി സഞ്ചരിക്കുക.

സുശിക്ഷിതമായ പൌരബോധത്തോടുകൂടിവേണം ഒരു കാൽനടക്കാരനൊ, വാഹനക്കാരനൊ, റോഡിൽകൂടി സഞ്ചരിക്കേണ്ടതു്. വഴികളിൽകൂടി എങ്ങിനെയും സഞ്ചരിക്കുവാൻ സ്വാതന്ത്ര്യമുണ്ടെന്നുള്ള മിഥ്യാബോധം പലരേയും ബാധിച്ചിട്ടുണ്ടു്. ഇതു് പൌരബോധത്തിന്റെ അഭാവംകൊണ്ടുണ്ടായിട്ടുള്ള തെററിദ്ധാരണയാണു്. റോഡിലിറങ്ങിക്കഴിഞ്ഞാൽ, വിവിധസ്വഭാവക്കാരും പലവിധകാര്യങ്ങളിൽ വ്യാപൃതരുമായ ജനങ്ങളുടെയും, യന്ത്രസഹായംകൊണ്ടും അല്ലാതേയും സഞ്ചരിക്കുന്ന വാഹനങ്ങളുടേയും, കാളകുതിര മുതലായ മൃഗങ്ങളുടെയും ഇടയ്ക്കുകൂടിയാണു് താൻ സഞ്ചരിക്കുന്നതെന്നും, അനിയന്ത്രിതമായ സ്വാതന്ത്ര്യത്തിനു് അവിടേയും മോഹിക്കുന്നതു് ആശാസ്യമായിരിക്കുകയില്ലെന്നും ഒരു യാത്രക്കാരൻ സദാപി മനസ്സിൽ ധരിച്ചിരിക്കേണ്ടതാകുന്നു.

റോഡിലെ സഞ്ചാരികളെല്ലാം ഒരുപോലെ അനിയന്ത്രിതമായ സ്വാതന്ത്ര്യമാണഭിലഷിക്കുന്നതെങ്കിൽ, ഒരു റോഡിൽ എത്ര ഭയങ്കര സംഭവങ്ങളാണു് ഒരു നിമിഷത്തിനുള്ളിൽ ഉണ്ടാകാവുന്നതെന്നു് പ്രത്യേകം പറയേണ്ടതായ ആവശ്യമില്ലല്ലൊ. പരസ്പരസൗകര്യങ്ങൾക്കു് അനുയോജ്യമായവിധം പ്രവൎത്തിക്കുകയത്രെ ഒരു പൗരന്റെ പ്രഥമകൎത്തവ്യം. റോഡിൽകൂടി സഞ്ചരിക്കുമ്പോഴും ഒരുവന്റെ പ്രഥമകൎത്തവ്യം അതുതന്നെ. സുരക്ഷിതമായി സഞ്ചരിക്കുന്നവൻ അവനെ മാത്രമല്ല അവന്റെ സഹചാരികളേയും രക്ഷിക്കുന്നു; അല്ലാത്തവൻ അവനെ മാത്രമല്ല അവന്റെ കൂട്ടുകാരേയും അപകടത്തിലാക്കുന്നു.

## പൌരസ്വാതന്ത്ര്യവും വ്യക്തിസ്വാതന്ത്ര്യവും.

ഗതാഗതനിയന്ത്രണത്തിനു നിൽക്കുന്ന പോലീസുകാരന്റെ ഹസ്തസങ്കേതത്തെ അനുസരിച്ചു് സഞ്ചാരഗതി നിയന്ത്രിക്കേണ്ടിവരുന്നതു് സ്വാതന്ത്ര്യഭഞ്ജകമായി ചിലർ കരുതുന്നു.

ഗതാഗതബഹുലമായ റോഡുകളുടെ അരികിൽ കൂടിനിന്നു് സൈ്വരസംഭാഷണംചെയ്യുന്ന ഒരു സംഘത്തോടു പിരിഞ്ഞുപോകുവാൻ ആജ്ഞാപിക്കുന്ന പോലീസ്ഉദ്യോഗസ്ഥനോട്ട് ചിലർ പാരുഷ്യം ഭാവിക്കുന്നു. പൊതുജനസൌകര്യത്തെ ഉദ്ദേശിച്ചു് ഒരു സൈക്കിളോ, കാറോ ചില സന്ദർഭങ്ങളിൽ സ്വല്പനേരം നിറുത്തേണ്ടിവരികയോ, അല്ലെങ്കിൽ ഒരു പ്രത്യേകവഴി തിരിച്ചുവിടേണ്ടിവരികയോ ചെയ്യുമ്പോൾ അതും ചിലർക്കു ക്ഷോഭകരമായിത്തീരാറുണ്ടു്. ഇതെല്ലാം വ്യക്തിസ്വാതന്ത്ര്യത്തെപ്പററിയുള്ള മിഥ്യാബോധംകൊണ്ടുമാത്രമാണെന്നേ പറയേണ്ടതുള്ളു. വ്യക്തിസ്വാതന്ത്ര്യം എല്ലായ്പോഴും പൊതുസൌകര്യത്തിനു വിധേയമായിരിക്കണം. പൊതുഗുണത്തിനുവേണ്ടി സ്വന്തം സൌകര്യങ്ങൾ ത്യജിക്കുവാൻ ഒരു പൌരൻ എല്ലായ്പോഴും സന്നദ്ധനായിരിക്കണം. സമുദായപുരോഗതിക്കു വേണ്ടിയുള്ള വ്യക്തിസ്വാതന്ത്ര്യത്യാഗം ഒരിക്കലും അഭിമാനഭഞ്ജകമല്ല; പ്രത്യുത, ഒരു പൌരൻെറ നിലയ്ക്കു് അഭിമാനകരമായ ഒരു ത്യാഗംതന്നെയാണു്. പൌരസ്വാതന്ത്ര്യം വ്യക്തിപരമായ ഒരു അവകാശം മാത്രമല്ല; അതിൽ സാമൂഹ്യമായ ഒരു ബാദ്ധ്യതകൂടി അന്തർഭവിച്ചിരിക്കുന്നു.

## പൌരധൎമ്മപരിശീലനം.

പൌരധൎമ്മങ്ങൾ പരിശീലിക്കത്തക്കവയാണെന്നുള്ളതു് നിസ്സംശയമായിട്ടുള്ള ഒരു സംഗതിയാണു്. പാശ്ചാത്യരാജ്യങ്ങളിലെ ജനങ്ങൾ വഴിയിൽ സഞ്ചരിക്കുമ്പോഴും പൊതുസ്ഥലങ്ങളിൽ കൂട്ടം കൂടുമ്പോഴും അവരുടെ നടപടികളിൽ കാണപ്പെടുന്ന ക്രമപരിപാലനമനോഭാവവും, ഇൻഡ്യൻ റയിവേസ്റ്റേഷൻസിലും പൊതുനിരത്തുകളിലും കൂടുന്ന സംഘങ്ങളിൽ ദൃശ്യമാകുന്ന നിയന്ത്രണരാഹിത്യവും താരതമ്യപ്പെടുത്തിനോക്കുന്നവർക്കു ശിക്ഷണം ഉണ്ടായിരിക്കുന്നതും ഇല്ലാതിരിക്കുന്നതും തമ്മിലുള്ള വ്യത്യാസം ഉടൻ മനസ്സിലാകുന്നതാണു്. ഉദാഹരണമായി ഇംഗ്ലണ്ടിൽ റയിൽവേടിക്കററോ, സിനിമാടിക്കററോ വാങ്ങിക്കുവാൻ ജനൽവാതുക്കൽ കൂടുന്ന ജനസംഘങ്ങൾ യാതൊരു പ്രേരണയും കൂടാതെതന്നെ ഒരൊററവരിയായി ചേരുന്നു. ഇതിനെ ഇംഗ്ലീഷിൽ ക്യൂ (Queue) എന്നാണു പറയുന്നതു്. ആദ്യം ചെല്ലുന്ന ആളിനു് ആദ്യംതന്നെ ടിക്കററു കിട്ടുന്നു. യാതൊരു തള്ളലോ ബഹളമോ അവിടെ കാണുകയില്ല. ജനങ്ങൾ

ശാന്തരായി ടിക്കററുവാങ്ങിക്കൊണ്ടു പിരിയുന്നു. ബസ്സുകളിലും വണ്ടികളിലും കയറുവാനുള്ള ഘട്ടങ്ങളിലും അവിടെ ഈവിധമുള്ള 'ക്യൂ' രൂപീകരണവും പ്രശാന്തതയും സർവ്വസാധാരണമാണു്. ഈ ചിത്രവും നമ്മുടെ സിനിമാശാലകളുടേയും റയിൽവേസ്റ്റേഷനുകളുടേയും സമീപപ്രദേശങ്ങളിൽ ദൃശ്യമാകുന്ന ബഹളമയമായ ചിത്രവും തമ്മിൽ എത്ര വലുതായ അന്തരമാണു്! ക്ഷമയോടും മര്യാദയോടുംകൂടി മാറിനിൽക്കുന്ന പുരുഷനോ സ്ത്രീയ്ക്കോ ഇൻഡ്യൻസ്റ്റേഷനുകളിൽ മിക്കപ്പോഴും ടിക്കററു വാങ്ങുവാനോ, വണ്ടി കയറുവാനോ കഴിഞ്ഞില്ലെന്നുവരുന്നു. കയ്യൂക്കുള്ളവനാണു് അവിടെ കാര്യക്കാരൻ!

ഈ അനാശാസ്യമായ സ്ഥിതിഗതികളുടെ പ്രധാന കാരണം പാശ്ചാത്യജനങ്ങൾ പൊതുസ്ഥലങ്ങളിൽ പെരുമാറേണ്ട രീതിയും മററും ബാല്യകാലംമുതൽതന്നെ പരിശീലിക്കുമ്പോൾ, ഇൻഡ്യയിൽ അങ്ങിനെയുള്ള യാതൊരു ശിക്ഷണവും നൽകപ്പെടുന്നില്ലെന്നുള്ളതാണു്. ഏറിയകാലമായി നാം പരിചയിച്ചുവന്നിട്ടുള്ള നടത്തകളും രീതികളും പരിഷ്കരിക്കേണ്ടതായ കാലം അതിക്രമിച്ചിരിക്കുന്നു. സാമൂഹ്യജീവിതത്തിൻെറ സ്വഭാവം നാൾക്കുനാൾ മാറിക്കൊണ്ടിരിക്കുന്നതോടുകൂടി പെരുമാററരീതികളും നടത്തകളും കാലാനുസരണം പരിഷ്കരിക്കണം. മേൽഖണ്ഡികയിൽ സൂചിപ്പിച്ചവിധത്തിൽ സ്വാതന്ത്ര്യത്തെപ്പററിയുള്ള ദുരഭിമാനവും മിഥ്യാബോധവും നീക്കി യഥാർത്ഥ പൗരബോധത്തോടുകൂടി ജീവിക്കുവാൻ ജനങ്ങൾ ശീലിക്കേണ്ടിയിരിക്കുന്നു.

---

# അദ്ധ്യായം 2.

---

## റോഡ് നിയമങ്ങൾ.

റോഡപകടങ്ങളുടെ പ്രധാന കാരണം അനിയന്ത്രിതവും ക്രമരഹിതവുമായ ഗതാഗതമാണെന്നു മുന്നദ്ധ്യായത്തിൽ പ്രതിപാദിച്ചിട്ടുണ്ടല്ലോ. അതിനാൽ അപകടങ്ങളെ തടയുവാനുള്ള ഒരു പരിശ്രമ

ത്തിൽ പ്രഥമമായി ശ്രദ്ധിക്കേണ്ടതു് റോഡുഗതാഗതത്തെ ചില നിയമങ്ങൾക്കു വിധേയമാക്കി നിയന്ത്രിക്കുകയും ക്രമീകരിക്കുകയുമാകുന്നു. അങ്ങിനെയുള്ള നിയമങ്ങൾക്കു 'റോഡുനിയമങ്ങൾ' എന്നു നാമകരണം ചെയ്യാവുന്നതാകുന്നു. 'റോഡുനിയമങ്ങൾ' ഏതൊക്കെ എന്നു നമുക്കു പരിശോധിക്കാം. 'ഇടതുവശം പോകുക' എന്നുള്ളതത്രേ റോഡുനിയമങ്ങളിൽ ഏററവും പ്രധാനമായിട്ടുള്ളതു്. ഒരു മോട്ടോർവാഹനമോ മറേറതെങ്കിലും ഒരു വാഹനമോ ഏതവസരത്തിലും റോഡിൻെറ ഇടതുവശം ചേൎന്നേ ഓടിക്കാവൂ എന്നുള്ളതു റോഡുനിയമത്തിൻെറ അടിസ്ഥാനതത്വമായി സ്വീകരിക്കപ്പെടേണ്ടതാണു്. ഒരു വാഹനം മറെറാരു വാഹനത്തെ പിന്നിട്ടു കടന്നു പോകേണ്ടിവരുന്ന സന്ദൎഭത്തിൽമാത്രം ആ വാഹനത്തെ വലതുവശം മാററി ഓടിക്കാമെങ്കിലും കടന്നുകഴിഞ്ഞാലുടൻ അതിനെ പൂൎവ്വസ്ഥിതിയിൽ റോഡിൻെറ ഇടതുവശം ചേൎത്തു കൊണ്ടുപോകേണ്ടതാണു്.

ഈ നിയമത്തിൻെറ യുക്തി എന്തെന്നുള്ളതു പ്രത്യേകം വിവരിക്കണമെന്നില്ല. പരസ്പരം എതിർവശങ്ങളിൽനിന്നു ശീഘ്രഗതിയിൽ വരുന്ന രണ്ടു വാഹനങ്ങൾ റോഡിൻെറ ഒരേവശത്തുകൂടി ചരിക്കുന്നപക്ഷം, അവ തമ്മിൽ സംഘട്ടനത്തിനു എളുപ്പമുണ്ടെന്നുള്ളതു നിസ്സംശയമാണല്ലോ.

## കാൽനടക്കാർ വലതുവശം പോകുക.

വാഹനങ്ങളെ സംബന്ധിക്കുന്ന നിയമം മാത്രമാണു് മേൽപറഞ്ഞതു്. വാഹനങ്ങളുടെ ഗതിക്രമം അനുസരിച്ചായിരിക്കണം കാൽനടക്കാരുടെ ഗതി നിർദ്ദേശിക്കേണ്ടിയിരിക്കുന്നതു്. വാഹനം ഇടതുവശം ചേൎന്നു പോകുമ്പോൾ കാൽനടക്കാരനു് ഏററവും സുഗമവും സുരക്ഷിതവുമായ സഞ്ചാരരീതി ഏതെന്നു് യുക്തമായി നിശ്ചയിക്കേണ്ടിയിരിക്കുന്നു. അങ്ങിനെ നോക്കുമ്പോൾ കാൽനടക്കാരൻ എല്ലായ്പോഴും റോഡിൻെറ വലതുവശംചേൎന്നു പോകുകയാണു വേണ്ടതു്. അപ്പോൾ ഒരേവഴിക്കു പോകുന്ന വാഹനങ്ങളും, കാൽനടക്കാരും റോഡിൻെറ രണ്ടു ഭിന്നവശങ്ങളിൽകൂടി ചരിക്കുന്നതിനിടയാകുന്നതിനാൽ മേൽപ്പറഞ്ഞവിധം സംഘട്ടനമുണ്ടാകുവാൻ മാൎഗ്ഗമില്ല. എതിരേവരുന്ന വാഹനങ്ങൾമാത്രം കാൽനടക്കാരൻ നടക്കുന്ന റോഡുവിഭാഗത്തിൽകൂടി ചരിക്കുന്നുവെങ്കിലും വാഹന

ത്തിൻെറ ഗതി കാൽനടക്കാരനും, അയാളുടെ ഗതി വാഹനക്കാരനും സ്പഷ്ടമായി കാണുവാൻ കഴിയുന്നവിധം പരസ്പരാഭിമുഖമായി സഞ്ചരിക്കുന്നതിനാൽ അപകടമുണ്ടാകുവാൻ മാൎഗ്ഗമില്ല. ഗതാഗതമദ്ധ്യേ വാഹനങ്ങളും നടക്കാരും തമ്മിൽ അഭിമുഖമായി സഞ്ചരിക്കുകയെന്നുള്ളതു് അപകടത്തിൽനിന്നും രക്ഷപ്രാപിക്കുവാൻ അത്യന്താപേക്ഷിതമായ ഒരു സംഗതിയാണെന്നും, അതിലേക്കു മേല്പറഞ്ഞ നിയമം ഏററവും പര്യാപ്തമായിരിക്കുന്നുവെന്നും ഇപ്പോൾ സ്പഷ്ടമായല്ലോ.

ഇതുകൊണ്ടു മാത്രമായില്ല. റോഡിൻെറ ഒരേ അർദ്ധാംശത്തിൽകൂടി സഞ്ചരിക്കുന്ന വാഹനത്തിൻെറയോ നടക്കാരൻെറയോ പെട്ടെന്നുള്ള വ്യതിയാനം ഈ സ്ഥിതിയിലും അപകടമുണ്ടാക്കിയേക്കാം. അതിനാൽ കാൽനടക്കാരനെ സംബന്ധിച്ചുള്ള നിയമം താഴെക്കാണുംവിധം നിബന്ധിക്കേണ്ടിയിരിക്കുന്നു.

ഒരു കാൽനടക്കാരൻ എതിരേവരുന്ന ഗതാഗതത്തിനു് അഭിമുഖമായി മാത്രമല്ല, റോഡിൻെറ ഏററവും വലതുഭാഗം ചേൎന്നേ സഞ്ചരിക്കാവൂ.

ഈ നിയമംമൂലം റോഡിൻെറ ഒരേ അൎദ്ധാംശത്തിൽകൂടി അഭിമുഖമായി സഞ്ചരിക്കുന്ന വാഹനങ്ങളും കാൽനടക്കാരുംതമ്മിൽ റോഡിൻെറ വിസ്താരം അനുവദിക്കുന്നിടത്തോളം അകലത്തിൽ സഞ്ചരിക്കുവാൻ ഇടയാകുന്നു. മോട്ടാർവാഹനങ്ങൾ റോഡിൻെറ വക്കിൽ കുറച്ചു സ്ഥലം വിട്ടിട്ടുമാത്രമേ സഞ്ചരിക്കു എന്നുള്ളതിനാൽ കാൽനടക്കാരനു് ഏററവും വലതുവശംചേൎന്നു നടക്കുവാൻ വേണ്ടതുസ്ഥലം ഏതു റോഡിലും ലഭിക്കുമെന്നു ന്യായമായി പ്രതീക്ഷിക്കാവുന്നതുമാകുന്നു.

ഇപ്പോൾ നമ്മുടെ റോഡുകളിൽ കാൽനടക്കാർ അനുഷ്ഠിക്കുന്ന രീതിയെപ്പററി ആലോചിക്കുമ്പോൾ അപകടങ്ങളുടെ സംഖ്യ ഇത്ര മാത്രം വൎദ്ധിച്ചുകാണുന്നതിൽ ലേശവും അത്ഭുതപ്പെടുവാനില്ല. കാൽനടക്കാർ യാതൊരു നിയമവും ഇപ്പോൾ അനുസരിക്കുന്നില്ല. ചിലർ വാഹനങ്ങൾക്കു് അഭിമുഖമായി സഞ്ചരിക്കുന്നു. മററുചിലർ അതിനു പുറംതിരിഞ്ഞു സഞ്ചരിക്കുന്നു മൂന്നാമതൊരുകൂട്ടർ റോഡിൻെറ അരികുചേൎന്നും, പിന്നെചിലർ മദ്ധ്യഭാഗത്തുകൂടിയും, ഇതിനെല്ലാം ഭിന്നമായി വേറൊരുകൂട്ടർ വാഹനഗതാഗതത്തിനുമാത്രം ഉദ്ദേ

ശിച്ചിട്ടുള്ളിടത്തുകൂടിയും സഞ്ചരിക്കുന്നു. ഈ കാരണങ്ങളാലാണ് ഇത്രവളരെ അപകടങ്ങളുണ്ടാകുന്നത്. എന്നാൽ ഇപ്പോൾ പറഞ്ഞ രണ്ടു നിയമങ്ങൾ അനുസരിക്കുന്നപക്ഷം റോഡുഗതാഗതം സുരക്ഷിതമായി തീരുകയും, അപകടങ്ങളുടെ സംഖ്യ വളരെ കുറയുകയും ചെയ്യുമെന്നുള്ളതിനു തക്കമില്ല.

## നടപ്പാതയുള്ള റോഡുകൾ.

മേൽ പ്രസ്താവിച്ച നിയമങ്ങൾ ഇരുവശങ്ങളിൽ കാൽനടക്കാൎക്കു പ്രത്യേകമായി നടപ്പാതകൾ സജ്ജീകരിച്ചിട്ടില്ലാത്ത റോഡുകളിലെ ഗതാഗതത്തെ മാത്രമേ സംബന്ധിക്കുന്നുള്ളുവെന്ന് ഓൎത്തിരിക്കേണ്ടതാണ്. വലിയ പട്ടണങ്ങളിലെ ചില റോഡുകളിൽ ഇരുവശങ്ങളിലും കാൽനടക്കാരെ ഉദ്ദേശിച്ച് പ്രത്യേകം പാതകൾ ഉണ്ടാക്കിയിട്ടുണ്ട്. ഇവ കാലക്രമത്തിൽ സാൎവ്വത്രികമായി ഏൎപ്പെടുത്തുവാൻ ഇടയുള്ളതുകൊണ്ട് റോഡുനിയമങ്ങൾ അവയ്ക്കനുസരണമാക്കേണ്ടതു് ആവശ്യമായിരിക്കുന്നു. നടപ്പാതകളുള്ള റോഡുകളിൽ കാൽനടക്കാർ എല്ലായ്പോഴും നടപ്പാതകളെത്തന്നെ ആശ്രയിക്കണം. വാഹനഗതാഗതത്തിനു മാത്രം ഉദ്ദേശിച്ചിട്ടുള്ള റോഡിൻെറ മദ്ധ്യവിഭാഗത്തു ഒരു കാൽനടക്കാരൻ യാതൊരു കാരണവശാലും സഞ്ചരിച്ചുകൂടാ. അങ്ങിനെ സഞ്ചരിക്കുന്നതു് ആവശ്യമില്ലാത്ത കാൎയ്യമാണെന്നു മാത്രമല്ല അനൎത്ഥകാരണംകൂടിയാണ്.

## വലതുവശത്തെ നടപ്പാത ഉപയോഗിക്കുക.

അടുത്തതായി നടപ്പാതകൾ റോഡിൻെറ ഇരുവശവുമുള്ള സ്ഥിതിക്ക് ഏതുക്രമത്തിൽ വേണം യാത്രക്കാർ അവ ഉപയോഗപ്പെടുത്തേണ്ടതെന്നുള്ള പ്രശ്നം ഉണ്ടാകുന്നു. ഇടതുവശമുള്ള വഴിയോ, അതോ വലതുവശമുള്ള വഴിയോ ഉപയോഗിക്കേണ്ടതു്? ഇവിടെയും റോഡുനിയമം ഖണ്ഡിതവും യുക്തിയുക്തവുമാണ്.

കാൽനടക്കാരൻ വലതുവശത്തെ നടപ്പാതയിൽകൂടി, ഗതാഗതത്തിനു് അഭിമുഖമായവിധം സഞ്ചരിക്കുകയാണു വേണ്ടതു്.

ഇതു കാൽനടക്കാരൻെറ രക്ഷയ്ക്കു വളരെ പൎയ്യാപ്തമായിരിക്കുന്നു. എന്തെന്നാൽ അയാളുടെ ഇടതുഭാഗം റോഡിൽകൂടി അഭി

മുഖമായി വരുന്ന ഗതാഗതത്തിൽ ദൃഷ്ടിപതിക്കുന്നതിനു് അയാൾക്കു കഴിയുന്നു. അതുപോലെതന്നെ വാഹനങ്ങളിലെ ഡ്രൈവർമാർക്കു അവരുടെ ഇടതുഭാഗം നടപ്പാതയിൽക്കൂടി സഞ്ചരിക്കുന്ന കാൽനടക്കാരിലും ദൃഷ്ടിചെലുത്തുവാൻ കഴിയുന്നു.

## ഒരേ നടപ്പാത ഉപയോഗിക്കേണ്ട ക്രമം.

റോഡിൻെറ ഇരുവശവുമുള്ള നടവഴികൾ മേല്പറഞ്ഞ നിയമം അനുസരിച്ചുപയോഗിക്കുന്നപക്ഷം കാൽനടക്കാരൻെറ സഞ്ചാര ഗതി സംബന്ധിച്ചു കൂടുതൽ നിയമങ്ങളുടെ ആവശ്യമില്ലായിരുന്നു. എന്നാൽ നടവഴികൾ ഉപയോഗിക്കുന്നതിൽ ഒരു നിശ്ചിതനിയമം നമ്മുടെ നാട്ടിൽ അനുസരിക്കപ്പെടുന്നില്ല. പരസ്പരം എതിർവശങ്ങളിലേയ്ക്കു സഞ്ചരിക്കുന്ന കാൽനടക്കാർ ഒരേ നടപ്പാതതന്നെ ഉപയോഗിക്കുന്നതു നമ്മുടെ പട്ടണങ്ങളിൽ സർവ്വസാധാരണമായിരിക്കുന്നു. അതു ഭേദപ്പെടുത്തുന്ന കാര്യം എളുപ്പമല്ലാത്തതിനാൽ ആ രീതിതന്നെ അപകടമില്ലാത്തവിധം തുടരുവാനുള്ള മാറ്റം നിർദ്ദേശിക്കേണ്ടിയിരിക്കുന്നു. അതിലേക്കു താഴെപ്പറയുന്ന നിയമം പര്യാപ്തമായിരിക്കും.

നടപ്പാതകളിൽക്കൂടി സഞ്ചരിക്കുന്ന കാൽനടക്കാർ അവയുടെ ഇടതുവശംചേൎന്നു പോകണം.

അതായതു് ഇടതുവശം പോകുകയെന്നുള്ള വാഹനനിയമം തന്നെ നടപ്പാതയിൽ കാൽനടക്കാരെ സംബന്ധിച്ചും അംഗീകരിച്ചിരിക്കുന്നു. നടപ്പാതയെ റോഡായും, ഓരോ കാൽനടക്കാരനേയും ഓരോ വാഹനമായും സങ്കല്പിക്കുന്നപക്ഷം ഈ നിയമം വളരെ ലഘുവായി മനസ്സിലാക്കാവുന്നതാണു്. ഈ നിയമംമൂലം താഴെപ്പറയുന്ന രക്ഷാസൌകര്യങ്ങൾ ഗതാഗതത്തിനുണ്ടാകുന്നു.

ഒന്നാമതു നടപ്പാതയിൽ റോഡിൻെറ ഏററവും സമീപത്തുകൂടി സഞ്ചരിക്കുന്ന കാൽനടക്കാർ ഗതാഗതത്തിനഭിമുഖമായി സഞ്ചരിക്കുന്നു. രണ്ടാമതായി ഗതാഗതത്തിനു പിൻതിരിഞ്ഞു നടക്കുന്നവർ റോഡിൽനിന്നു് ഏററവും ദൂരെമാറി നടക്കുവാൻ ഇടയാകുന്നു. മുൻപു പ്രസ്താവിച്ചിട്ടുള്ളതുപോലെ ഗതാഗതാഭിമുഖതയും പുറകിൽക്കൂടിയുള്ള ഗതാഗതത്തിൽനിന്നുമുള്ള വിദൂരതയുംമൂലം ഈ

രീതി കാൽനടക്കാരന്റെ സുരക്ഷിതാവസ്ഥയെ പരിപാലിക്കുന്നു. അങ്ങോട്ടും ഇങ്ങോട്ടും പോകുന്ന കാൽനടക്കാർ യഥാക്രമം നടവഴിയുടെ ഇരുവശവും ചേർന്നു സഞ്ചരിക്കുന്നതിനാൽ അവർതമ്മിലുള്ള സംഘട്ടനത്തിനും ഇടയാകാതെ കഴിയുന്നു.

### സംഗ്രഹം.

ഇതുവരെ പ്രതിപാദിച്ച നിയമങ്ങളെ താഴെക്കാണുംവിധം സംഗ്രഹിക്കാവുന്നതാകുന്നു.

1. വാഹനങ്ങൾ എല്ലായ്പോഴും ഇടതുവശം പോകുക.

2. കാൽനടക്കാർ റോഡിന്റെ വലതുവശംചേർന്നു സഞ്ചരിക്കുക.

3. നടപ്പാതയുള്ളിടത്തു കാൽനടക്കാർ അതിനെത്തന്നെ ഉപയോഗിക്കുക; വാഹനമാർഗ്ഗത്തിലിറങ്ങരുതു്.

4. കാൽനടക്കാർ റോഡിന്റെ വലതുഭാഗത്തെ നടപ്പാത ഉപയോഗിക്കുക.

5. ഇപ്പോഴത്തെ രീതിക്കു നടപ്പാതകളുടെ ഇടതുവശംചേർന്നു പോകുക.

6. ഏതവസരത്തിലും എതിരെ വരുന്ന ഗതാഗതത്തിനഭിമുഖമായും, അല്ലാത്തുള്ളവയിൽനിന്നു് അകന്നും സഞ്ചരിക്കുക.

~~~~~~~~

## അദ്ധ്യായം 3.

---

## റോഡു വിലങ്ങൽ.

### നില്ക്കുക, നോക്കുക, ശ്രദ്ധിക്കുക.

സാധാരണ പരിതഃസ്ഥിതികളിൽ ഒരു കാൽനടക്കാരൻ അനുസരിക്കേണ്ട ചില സാമാന്യനിയമങ്ങളെയാണല്ലോ രണ്ടാം
~~~~~~~~

അദ്ധ്യായത്തിൽ വിവരിച്ചതു്. ഈ ഭാഗത്തിലാകട്ടെ, റോഡു സഞ്ചാരികൾ കൂടക്കൂടെ അഭിമുഖീകരിക്കേണ്ടിവരുന്ന ഒരു പ്രത്യേക ഘട്ടത്തേയും തൽസമയം അനുഷ്ഠിക്കേണ്ടതായ കൎത്തവ്യത്തേയും പററി പ്രതിപാദിക്കുവാൻ ഉദ്ദേശിക്കുന്നു. യാത്രാമദ്ധ്യേ ഒരു യാത്രക്കാരനു് ചില സന്ദർഭത്തിൽ റോഡിൻെറ ഒരു വശത്തുനിന്നും മറേറ വശത്തേക്കു കടക്കുവാൻ റോഡു വിലങ്ങി സഞ്ചരിക്കേണ്ടതായ ആവശ്യം നേരിടുന്നു. ഗതാഗതബഹുലമല്ലാത്ത വഴികളിൽ ഈ സന്ദർഭം ഗൗരവമേറിയ ഒന്നല്ലെങ്കിലും, മോട്ടാർവണ്ടികൾ, സൈക്കിളുകൾ, കുതിരവണ്ടികൾ, കാളവണ്ടികൾ മുതലായവ അങ്ങോട്ടുമിങ്ങോട്ടും അനവരതം സഞ്ചരിച്ചുകൊണ്ടിരിക്കുന്ന ഒരു രാജപാതയിൽ റോഡു വിലങ്ങുകയെന്നുള്ളതു് ഒരു കാൽനടക്കാരനെ സംബന്ധിച്ചിടത്തോളം അത്യന്തം പ്രയാസമേറിയതും ഗൗരവാവഹവുമായ ഒരു കൃത്യംതന്നെയാണു്. ഗതാഗതവിദഗ്ദ്ധന്മാരുടെ അഭിപ്രായത്തിൽ കാൽനടക്കാൎക്കു് അംഗഭംഗത്തിനും ജീവനാശത്തിനും കാരണമായിട്ടുള്ള റോഡപകടങ്ങളിൽ ഏററവും ഉയൎന്ന ഒരു ശതമാനത്തിൻെറ ഉത്തരവാദിത്വം 'റോഡു വിലങ്ങൽ' എന്ന കൃത്യമാണത്രെ വഹിക്കുന്നതു്. കാൽനടക്കാരൻെറ സഞ്ചാരസമയത്തെ ഏററവും അപകടസമ്പൂൎണ്ണമായ ഘട്ടം ഏതെന്നു ചോദിച്ചാൽ അതു റോഡു് വിലങ്ങേണ്ടിവരുന്ന സന്ദർഭമാണെന്നു നിസ്സംശയം പറയാം.

ഈ ഘട്ടത്തെ എങ്ങനെ അഭിമുഖീകരിക്കാം? ഗതാഗതബഹുലമായ ഒരു റോഡിനെ തനിക്കും മററുള്ളവൎക്കും അപകടമുണ്ടാക്കാതെ ഒരു കാൽനടക്കാരനു് എങ്ങിനെ തരണം ചെയ്യാം? ഈ ചോദ്യങ്ങൾക്കുള്ള ഉത്തരമാണു് ഈ അദ്ധ്യായത്തിൻെറ പ്രാരംഭത്തിൽ "നിൽക്കുക, നോക്കുക, ശ്രദ്ധിക്കുക" എന്നുള്ള തലക്കെട്ടുകൊണ്ടു സൂചിപ്പിക്കുന്നതു്. നാനാവിധത്തിലുമുള്ള വാഹനങ്ങളും, മൃഗങ്ങളും, മനുഷ്യരും ശീഘ്രഗതിയിലും അല്ലാതെയും നിരന്തരം സഞ്ചരിക്കുന്ന ഒരു റോഡിനെ അനിയന്ത്രിതമായും ചുററപാടും നോക്കാതേയും, അശ്രദ്ധയായും തരണം ചെയ്യരുതെന്നുള്ള തത്വത്തെ പുരസ്കരിച്ചു നിർദ്ദേശിച്ചിട്ടുള്ള ഒരു നിയമമാണു് മേൽപറഞ്ഞ പദങ്ങളിൽ അന്തർഭവിച്ചിരിക്കുന്നതു്. റോഡു വിലങ്ങുന്നതിനു മുൻപു് കാൽനടക്കാരൻ അവശ്യം അനുഷ്ഠിക്കേണ്ട മുൻകരുതലുകൾ മുഴുവൻ അതിൽ അടങ്ങിയിരിക്കുന്നു.

റോഡിൻെറ ഒരു ഭാഗത്തുനിന്നും മറേറ ഭാഗത്തേക്കു കടക്കുന്നതിനു മുമ്പ് യാത്രക്കാരൻ തൻെറ ഗതി നിയന്ത്രിച്ചു സ്വല്പനേരം നിൽക്കണമെന്നുള്ളതാണ് ഇതിൽ ആദ്യത്തെ പദം വ്യഞ്ജിപ്പിക്കുന്നത്. കാര്യപരതന്ത്രരായ യാത്രക്കാർ മിക്കപ്പോഴും ശീഘ്രഗമനത്തിൽ ഉൽസുകരാണ്. തുടൎന്നുവന്ന പദവിന്യാസക്രമത്തിൽ യാതൊരു ക്രമീകരണവും കൂടാതെ പെട്ടെന്നു റോഡു വിലങ്ങി ആ കൃത്യം അങ്ങു നിൎവ്വഹിക്കുവാനാണു മിക്ക ആളുകളും ഇഷ്ടപ്പെടുന്നത്. ചിലർ ഒരു പാച്ചിൽകൊണ്ടു് അതു നിൎവ്വഹിക്കുന്നതു് റോഡുകളിൽ സൎവ്വസാധാരണമായ ഒരു കാഴ്ചയാണ്. എന്നാൽ അതിൽവച്ചുണ്ടാകുന്ന അപകടങ്ങളെപ്പററി ഒരു ക്ഷണനേരമെങ്കിലും അവർ ആലോചിക്കുമെങ്കിൽ ഏതാനും നിമിഷങ്ങളുടെ ലാഭത്തിനുവേണ്ടി ജീവനെ പണയപ്പെടുത്തുന്ന ഈ സാഹസത്തിന് അവർ മുതിരുകയില്ലായിരുന്നു. ജീവാപായത്തിനു കാരണമാകുന്ന ശീഘ്രതയെക്കാൾ ജീവരക്ഷണത്തിനുതകുന്ന കാലവിളംബം എത്രയോ മടങ്ങു മഹനീയമായിട്ടുള്ളതാണ്! അതിനാൽ റോഡു വിലങ്ങുന്നതിനു മുമ്പ് ഒരു കാൽനടക്കാരൻ ആദ്യമായി അയാളുടെ ഗതി നിയന്ത്രിച്ചു റോഡിൻെറ അരികിൽ (നടപാതയുള്ളിടത്തു്, അതിൻെറയും റോഡിൻേറയും അതിസന്ധിയിൽ) നിലയുറപ്പിക്കുകയാണു വേണ്ടതു്. എന്നിട്ട് ഉടൻതന്നെ ഗതാഗതത്തിൻെറ നില എങ്ങിനെയിരിക്കുന്നുവെന്നറിയുവാൻ തൻെറ വലതുഭാഗം റോഡിലോട്ടു നോക്കണം.

ഈ സന്ദർഭത്തിൽ യാത്രക്കാരനു് വാഹനങ്ങളുടെ ഗതി ശരിയായി അറിയുന്നതനും, റോഡു തരണംചെയ്യുവാൻ ഏററവും അനുകൂലമായ അവസരം ഏതെന്നു നിശ്ചയിക്കുന്നതിനും കഴിയുന്നു. എന്നാൽ ഇതുകൊണ്ടുമാത്രമായില്ല. ഏററവും പര്യാപ്തമായ സന്ദർഭത്തിലും പൊടുന്നനവേ ഒരു വാഹനം ഏതെങ്കിലും ഒരു ദിക്കിൽ നിന്നും ശീഘ്രഗതിയിൽ വന്നെന്നു വരാം. അങ്ങിനെയുള്ള വല്ലവാഹനത്തിൻെറയും ശബ്ദം കേൾക്കുന്നുണ്ടോ എന്നു പ്രത്യേകം ശ്രദ്ധിക്കണം. ഇതിനെ ഉദ്ദേശിച്ചാണ് 'ശ്രദ്ധിക്കുക' എന്നുള്ള പദം മുകളിൽ പ്രയോഗിച്ചിരിക്കുന്നത്. ഇപ്പോൾ റോഡു വിലങ്ങുന്നതിനു മുമ്പ് ഒരു യാത്രക്കാരൻ ചെയ്യേണ്ടിരിക്കേണ്ട നിഷ്കർഷകൾ പൂൎത്തിയായിരിക്കുന്നു. പുരോഭാഗത്തുള്ള ഗതാഗതം കാണത്തക്കവിധത്തിൽ അയാൾ ഒരിക്കൽ നിലയുറപ്പിച്ച് റോഡിലെ ഗതാഗതത്തിൻെറ പോക്ക് ശരിയായി നോക്കിക്കണ്ടു. പെട്ടെന്നു വല്ല വാഹ

നവും ഏതെങ്കിലും വശത്തുനിന്നു വരുന്നുണ്ടോ എന്നു ശ്രദ്ധ പതിപ്പിച്ചു. ഇനിയും റോഡു തരണം ചെയ്താൽ മാത്രം മതി.

തരണം ചെയ്യുന്നതു സുരക്ഷിതമായിരിക്കുമെന്നു് കണ്ണും, കാതും, കരളും ഒരുപോലെ സമ്മതിച്ചുകഴിഞ്ഞാൽ പിന്നെ ഒരു നിമിഷംപോലും താമസിക്കരുതു്. യാതൊരു സങ്കോചവും കൂടാതെ ശീഘ്റഗതിയിൽ റോഡു തരണം ചെയ്യുക. മുന്നോട്ടു നടന്നു കഴിഞ്ഞാൽ പിന്നെ ലേശം മടിക്കരുതു്. അനിശ്ചിതമായ റോഡു തരണം തനിക്കും മററുള്ളവക്കും അപകടമുണ്ടാക്കുന്നു.

## റോഡുസന്ധികളിൽ തരണംചെയ്യുക.

റോഡിന്റെ ഒരു വശത്തുനിന്നും മറുവശത്തേക്കു കടക്കുവാൻ ഉദ്ദേശിയ്ക്കുന്ന യാത്രക്കാരൻ കഴിവുള്ളിടത്തോളം റോഡുസന്ധികളിൽവച്ചു് അപ്രകാരം ചെയ്യുന്നതായിരിക്കും ഏററവും സുരക്ഷിതമായിട്ടുള്ളതു്. എന്തുകൊണ്ടെന്നാൽ റോഡുകൾ പരസ്പരം യോജിക്കുന്നിടത്തു വാഹനങ്ങളുടെ വേഗം കുറഞ്ഞിരിക്കുന്നു. പല തെരുവുകളിൽനിന്നും വാഹനങ്ങൾ ധാരാളമായി വന്നുചേരുന്ന ഒരു സ്ഥലമാകയാൽ റോഡുസന്ധിയിൽ ഓരോ ഡ്രൈവറും തനിക്കെതിരെ മററു വാഹനങ്ങൾ പ്രതീക്ഷിക്കുകയും വളരെ സൂക്ഷിച്ചു സ്വന്തം വാഹനത്തെ നിയന്ത്രിക്കുകയും ചെയ്യുന്നു. അതിനാൽ പാദചാരികൾക്കു റോഡു വിലങ്ങുവാൻ അവിടെ വളരെ സൗകര്യമായിരിക്കും.

## സന്ധികളിൽ കോണിച്ചു നടക്കരുതു്.

പല വഴികൾ ഒരുമിച്ചു ചേരുന്ന റോഡുസന്ധിയിൽവച്ചു ഒരു റോഡിന്റെ വലതുവശത്തെ നടപ്പാതയിൽനിന്നും മറെറാരു റോഡിന്റെ വലതുവശത്തെ നടപ്പാതയിലേക്കു കടക്കുന്ന യാത്രക്കാർ ചിലപ്പോൾ റോഡുസന്ധിയിൽകൂടി കോണോടുകോൺ നേരിട്ടു തരണംചെയ്യുകയും അതിൽവച്ചു ബഹുവിധ അപകടങ്ങൾക്കു കാരണമാകുകയും ചെയ്തിട്ടുണ്ടു്. എന്നാൽ റോഡുസന്ധികളിൽ അനുസരി

ക്കേണ്ട നിയമം ഇതല്ല. ആദ്യമായിട്ടു താൻ നടന്നുവന്ന റോഡിന്റെ മറുഭാഗത്തുള്ള നടപ്പാതയിൽ യാത്രക്കാരൻ കയറുകയും പിന്നീടുമാത്രം മറെറാരു റോഡിന്റെ വലതുവശത്തെ നടപ്പാതയിൽ കടക്കുകയും ചെയ്യേണ്ടതാണു്.

## നിറുത്തിയിരിക്കുന്ന വാഹനങ്ങൾ.

റോഡുകളിൽ വാഹനങ്ങൾ വെറുതേയിട്ടേക്കുക സാധാരണമാണല്ലോ. അങ്ങനെ നിറുത്തിയിരിക്കുന്ന വാഹനങ്ങളുടെ പുറകുവശത്തു നിന്നും റോഡിനെ വിലങ്ങുവാൻ ശ്രമിക്കരുതു്. എന്തെന്നാൽ ഒരു കാർ വരികയാണെങ്കിൽ അതിലെ ഡ്രൈവർ കാൽനടക്കാരനെ കണ്ടെന്നു വരികയില്ല. അല്ലെങ്കിൽ കാൽനടക്കാരൻ, വരുന്ന വാഹനത്തെ കണ്ടില്ലെന്നു വരാം. രണ്ടു വിധത്തിലും അപകടത്തിനു വഴിയുണ്ടു്. പുരോഭാഗം വിശദമായി കണ്ടുകൊണ്ടല്ലാതെ റോഡു വിലങ്ങുവാൻ മുതിന്നുകൂടാ.

റോഡരികിൽ നിൽക്കുന്ന വാഹനത്തിന്റെ മുൻപിലോ പുറകിലോകൂടി റോഡുവിലങ്ങുവാൻ ശ്രമിക്കുന്നവർ ഒരുകാര്യം പ്രത്യേകം ശ്രദ്ധിക്കേണ്ടതായിട്ടുണ്ടു്. അയായതു്, ആ വാഹനത്തിന്റെ ഡ്രൈവർ എപ്പോഴാണു് അതിനെ മുന്നോട്ടോ, പുറകോട്ടോ മാററുന്നതെന്നു സൂക്ഷിക്കണം. വെറുതെ കിടക്കുന്ന വാഹനങ്ങൾ പെട്ടെന്നു 'റിവേഴ്സ്'ചെയ്യുതിൽവച്ചു് അനവധി അപകടങ്ങൾ ഉണ്ടായിട്ടുണ്ടു്. അതിനാൽ നിറുത്തപ്പെട്ടിരിക്കുന്ന വാഹനങ്ങളുടെ സമീപത്തുകൂടി റോഡു തരണംചെയ്യുന്നതു് അശാസ്യമല്ല.

## രാത്രികാലങ്ങളിൽ.

രാത്രികാലങ്ങളിൽ റോഡു് തരണംചെയ്യുമ്പോൾ നല്ലപോലെ വെളിച്ചമുള്ള സ്ഥലത്തുകൂടിയെ അങ്ങിനെ ചെയ്യാവൂ. റോഡുഗതാഗതം നിങ്ങൾക്കും, നിങ്ങളെ മററുള്ളവക്കും നല്ലതുപോലെ കാണുവാൻതക്കവണ്ണം വെളിച്ചമുള്ള സ്ഥലത്തുകൂടിയല്ലാതെ ഒരിക്കലും റോഡു് വിലങ്ങിക്കൂടാ.

## പോലീസ് ഹസ്തസംജ്ഞകൾ.

റോഡുസന്ധികളിൽവച്ച റോഡു തരണംചെയ്യുന്നവരുടെ രക്ഷയ്ക്കു ഏററവും പര്യാപ്തമായിട്ടുള്ള മറെറാരുസംഗതി ട്റാഫിക്ക്പോലിസിൻെറ ഹസ്തസംജ്ഞകൾ അനുസരിച്ചു പ്രവൎത്തിക്കുകയാകുന്നു. അപകടബഹുലമായ ഒരു രംഗമാണ് റോഡുസന്ധി. ജനബഹുലമായ പട്ടണങ്ങളിലെ പ്രധാന റോഡുസന്ധികളിലെല്ലാം പോലീസുകാരെ നിയോഗിച്ചിരിക്കുന്നതു് ഈ അപകടമേഖലയിൽ യാത്രക്കാൎക്കു സുരക്ഷിതമായ മാൎഗ്ഗനിർദ്ദേശം ചെയ്യുന്നതിലേക്കാണ്. വാഹനങ്ങൾക്കും, കാൽനടക്കാൎക്കും ഒരുപോലെ ഉദ്ദേശിച്ചിട്ടുള്ള ചില ഹസ്തസംജ്ഞകൾകൊണ്ടു പോലീസുകാരൻ ഗതാഗതനിയന്ത്രണം ചെയ്യുന്നു. ഈ ഹസ്തസംജ്ഞകളെ എല്ലാവരും സസൂക്ഷ്മം അനുസരിക്കേണ്ടതാണ്. പോലീസുസംജ്ഞകൾ വകവയ്ക്കാതെ പോകുന്ന യാത്രക്കാരനും വാഹനവും വലുതായ അപകടങ്ങൾക്കു കാരണമുണ്ടാക്കുന്നു. എന്തെന്നാൽ പോലീസുകാരൻ കാണിക്കുന്ന ഒരടയാളത്തെ ആസ്പദമാക്കിയാണ് ഒരു റോഡുസന്ധിയിലെ വമ്പിച്ച ഗതാഗതം മുഴുവൻ പ്രവൎത്തിച്ചുകൊണ്ടിരിക്കുന്നതു്. ചെറുതായ ഒരു വ്യതിയാനമോ നിഷേധമോ വലുതായ അനൎത്ഥഫലങ്ങളെ ഉല്പാദിപ്പിച്ചേക്കാം.

പോലീസുകാൺസ്റ്റബിളിൻെറ പുറകിൽകൂടി റോഡുവിലങ്ങി സഞ്ചരിക്കരുതു്. കാൺസ്റ്റബിളിനു നല്ലപോലെ കാണത്തക്ക വിധത്തിലും വേണ്ടസമയത്തു യാത്രക്കാരനെ സഹായിക്കുവാൻ സൌകര്യം നൽകത്തക്കവിധത്തിലുമായിരിക്കണം റോഡു തരണം ചെയ്യുന്നതു്.

### ദീപസംജ്ഞകൾ.

ചുരുക്കം ചില സ്ഥലങ്ങളിൽ പോലീസുകാരുടെ ഹസ്തസംജ്ഞകൾക്കു പകരം നിശ്ചിത നിറത്തിലുള്ള ദീപങ്ങളുടെ പ്രകാശനം കൊണ്ടു് ഗതാഗതനിർദ്ദേശം ചെയ്തുവരുന്നുണ്ടു്. ചുവന്ന ദീപങ്ങൾ കൊണ്ടു വാഹനം നിറുത്തുന്നതിനും, പച്ചദീപംകൊണ്ടു വാഹനം കടന്നുപോകുന്നതിനുമുള്ള സംജ്ഞകൾ നൽകപ്പെടുന്നു. അങ്ങിനെയുള്ള സ്ഥലങ്ങളിൽ കാൽനടക്കാരൻ യഥാവിധി പ്രവൎത്തിച്ചു

കൊള്ളേണ്ടതാണ്. അതായത് വാഹനങ്ങൾ നിറുത്തുവാനുള്ള സംജ്ഞ കാണുമ്പോൾ റോഡു തരണംചെയ്യാൻതക്ക അവസരമാണെന്നും, വാഹനങ്ങൾ മുന്നോട്ടു പോകുവാനുള്ള സംജ്ഞ കാണുമ്പോൾ സ്വല്പം നിൽക്കണമെന്നും കാൽനടക്കാരനു മനസ്സിലാക്കാം.

## ഗതാഗതത്തിൽ പെട്ടുപോയാൽ.

റോഡു തരണംചെയ്യുമ്പോൾ ചിലയാളുകൾ ശീഘ്രഗതിയിൽ വരുന്ന വാഹനങ്ങളുടെ മുമ്പിൽപെട്ട് എങ്ങോട്ടു മാറണമെന്നറിയാതെ പകച്ചുപോകുക സാധാരണമാണ്. ഈ സമയത്തു നല്ല മനസ്സാന്നിദ്ധ്യത്തോടുകൂടി പെരുമാറിയില്ലെങ്കിൽ അതു വളരെ അപകടകരമാണ്. അപ്രകാരമുള്ള ഘട്ടങ്ങളിൽ ഏററവും ബുദ്ധിപൂർവ്വമായ പ്രവൃത്തി നിശ്ചലമായി നിന്നുകളയുകയാണ്. പതറിപ്പോയാൽ ആപത്താണ്. വിശേഷിച്ചു മുന്നോട്ടുവരുന്ന ഒരു വാഹനത്തിൻെറ മുമ്പിൽ 'കിളിയാംതട്ട്' കളിക്കുന്നപക്ഷം വാഹനത്തിൻെറ ഡ്രൈവർ മനഃപൂർവ്വം വിചാരിച്ചാലും തൻെറ 'പ്രതിയോഗി'യെ രക്ഷിക്കുവാൻ സാദ്ധ്യമല്ല.

റോഡു തരണംചെയ്യുന്നവർ എപ്പോഴും മനസ്സിൽ ധരിച്ചിരിക്കേണ്ട പ്രധാനസംഗതി അവർ സ്വന്തംരക്ഷയ്ക്കു മാത്രമല്ല, മററനവധി ജീവരാശികളുടെ രക്ഷയ്ക്കുകൂടി ഉത്തരവാദികളാണെന്നുള്ളതാണ്. ചെറുതായ ഒരുപേക്ഷയൊ, ആലോചനക്കുറവൊ, നേരിട്ടോ പരോക്ഷമായോ അനേകമാളുകൾക്ക് ഉപദ്രവമുണ്ടാക്കിയേക്കാം. അതിനാൽ സ്ഥാനത്തും, സമയത്തും, സാവധാനമായുംമാത്രം റോഡു തരണംചെയ്യുക.



# അദ്ധ്യായം 4.

## വാഹനനിയന്ത്രകരോട്.

ഗതാഗതസംബന്ധമായ അപകടങ്ങളെപ്പററി വിവരിക്കു മ്പോൾ, യന്ത്രസഹായംകൊണ്ടും അല്ലാതെയും ഓടുന്ന വാഹനങ്ങ ളിൽനിന്നുമുണ്ടാകുന്ന അപകടങ്ങളും, അവയുടെ നിവാരണത്തിനു ള്ള മാർഗ്ഗനിർദ്ദേശവും പ്രത്യേകമായ പ്രതിപാദനത്തെ അർഹിക്കു ന്നവെന്നു പറയേണ്ടതില്ലല്ലോ. ഒന്നാമദ്ധ്യായത്തിൽ പ്രസ്താവിച്ചി ട്ടുള്ളതുപോലെ ഗതാഗതരീതിക്കു വേഗം കൂടിവരുന്തോറും അപ കടങ്ങളുടെ സംഭവ്യതയ്ക്കും സാധ്യത കൂടിവരുന്നു. അതിനാൽ ശീഘ്രഗതിയിൽ സഞ്ചരിക്കുന്ന വാഹനങ്ങളുടെ നിയന്ത്രകൎക്കു റോഡപകടങ്ങളുടെ നിവാരണകാര്യത്തിൽ അവിസ്മരണീയമായ ചില കടമകളുണ്ട്. ശീഘ്രഗമനത്തിനുള്ള അവകാശത്തോടു കൂടിത്തന്നെ മററു റോഡുസഞ്ചാരികളുടെ ജീവരക്ഷയിൽ കൂടുത ലായ ഉത്തരവാദിത്വവും ഒരു വാഹനനിയന്ത്രകനിൽ സമൎപ്പിതമാ യിരിക്കുന്നു. വാഹനഗതാഗതം സംബന്ധിച്ച് എല്ലാ പരിഷ്കൃ തരാജ്യങ്ങളും അംഗീകൃതമായ നിയമങ്ങൾ നിൎമ്മിച്ചിട്ടുണ്ട്. ഈ നിയമങ്ങൾ യഥാക്രമം അനുഷ്ഠിക്കുന്നപക്ഷം വാഹനസംബന്ധമായ അപകടങ്ങളുടെ സംഖ്യയ്ക്കു സാരമായ കുറവുവരുമെന്നുള്ളതിനു തൎക്കമില്ല. എന്നാൽ നിയമസംഹിതകളിൽ ഉൾപ്പെടാത്തതും അഥവാ ഉൾപ്പെട്ടിരുന്നാൽതന്നെയും നിയമഭയംകൊണ്ടു മാത്രം നിയന്ത്രിക്കുവാൻ സാധിക്കാത്തതുമായ പല കൃത്യങ്ങളും കടമകളും ഒരു വാഹനനിയന്ത്രകൻ അനുഷ്ഠിക്കേണ്ടതായിട്ടുണ്ട്. കേവലം നി യമഭയംകൊണ്ടുള്ള കൃത്യനിൎവ്വഹണബുദ്ധിയല്ല, യഥാൎത്ഥമായ പൗര ധൎമ്മം. നിയമനിർദ്ദിഷ്ടമല്ലാതെ, സമുദായത്തോട് ഒരുവനുള്ള കൎത്തവ്യബോധംകൊണ്ടു പ്രചോദിതമാകേണ്ട എത്രയോ ഉൽകൃഷ്ട കൃത്യങ്ങളാണ് ഒരു മനുഷ്യൻ ദൈനംദിനജീവിതത്തിൽ അവശ്യം അനുഷ്ഠിക്കേണ്ടിയിരിക്കുന്നത്. സമുദായസുസ്ഥിതിക്ക് അത്യന്താ പേക്ഷിതമായ ഈവക കൃത്യങ്ങളെക്കൂടി ഉൾപ്പെടുത്തി, നിയമാനു

ഷ്ഠാനത്തോടുകൂടി ധർമ്മാനുഷ്ഠാനത്തെയും ഉപദേശിക്കുന്ന ചില നിർദ്ദേശങ്ങളാണു വാഹനനിയന്ത്രകൾക്കുവേണ്ടി ഇവിടെ നൽകുണമെന്നു വിചാരിക്കുന്നതു്.

## സഹകരണത്തോടുകൂടി പെരുമാറുക.

യന്ത്രസഹായംകൊണ്ടു ഓടുന്ന റോഡുവാഹനങ്ങളിൽ പ്രഥമഗണനീയമായിട്ടുള്ളവ കാറുകളും ബസ്സുകളും ലോറികളുമാണല്ലോ. തിരുവിതാംകൂറിലെ റോഡുകളിൽ ഇവയുടെ സംഖ്യ നാൾക്കുനാൾ വദ്ധിച്ചുവരികയാണു ചെയ്യുന്നതു്. അതിനാൽ ഇവയിൽനിന്നുണ്ടാകാവുന്ന അപകടങ്ങളുടെ സംഖ്യയ്ക്കു് ക്രമാനുസരണമായ വദ്ധനവു് കാണുന്നതിൽ അത്ഭുതപ്പെട്ടുവാനില്ല. വാഹനങ്ങളുടെ സുഗമമായ സഞ്ചാരത്തെ സഹായിക്കുന്നതിനും അവയിൽനിന്നുണ്ടാകാവുന്ന അപകടങ്ങളിൽനിന്നു് ഒഴിഞ്ഞുനിൽക്കുന്നതിനും കാൽനടക്കാക്കുള്ള കത്തവ്യം എത്രതന്നെ പ്രാധാന്യമേറിയവയാണെങ്കിലും വാഹനഗതാഗതക്കാരുടെ പരിപൂണ്ണമായ സഹകരണവും സന്മനോഭാവവും ഇല്ലെങ്കിൽ കാൽനടക്കാർ കേവലം നിസ്സഹായരായിരിക്കും. വിശേഷിച്ചു് അപാരശക്തിയും വേഗവും തികഞ്ഞ യാന്ത്രികവാഹനങ്ങൾ ഓടിക്കുന്നവരുടെ ഉത്തരവാദിത്വം എത്രയെന്നു പറയുവാനില്ല. ദുരുപയോഗപ്പെട്ടുത്തുന്നപക്ഷം ഏററവും അപകടകരമായ ഒരായുധമാണു് ഓരോ ഡ്രൈവറുടേയും പക്കൽ നിക്ഷിപ്തമായിരിക്കുന്നതെന്നുള്ള ബോധം അവക്കു് എപ്പോഴുമുണ്ടായിരിക്കണം. ഗതാഗതത്തിനുദ്ദേശിച്ചിട്ടുള്ള റോഡിൻെറ പ്രഥമാവകാശികൾ മോട്ടാർവാഹനനിയന്താക്കളാണെന്നുള്ള ഒരു ഭാവം അവക്കുള്ളതായി ചിലർ ആക്ഷേപിക്കുന്നതിൽ വല്ല പരമാത്ഥവുമുണ്ടോ എന്നറിവില്ല. എങ്കിലും റോഡിൻെറ അവകാശം എല്ലാ യാത്രക്കാക്കും ഒരുപോലെയുള്ളതാണെന്നും, ഗതാഗതംചെയ്യുന്നവരിൽ ഓരോ വിഭാഗക്കാരും മററു വിഭാഗക്കാരുടെ സുഖസൌകര്യങ്ങളേയും, ജീവരക്ഷയേയുംകൂടി എല്ലായ്പ്പോഴും പരിഗണിക്കണമെന്നുമുള്ള തത്വം യന്ത്രവാഹനനിയന്ത്രകർ സവ്വോപരി ധരിച്ചിരിക്കേണ്ടതാകുന്നു. അറിവില്ലാത്ത ചെറുപൈതങ്ങൾ, കണ്ണുകാണുവാനും ചെവികേൾക്കുവാനും പാടില്ലാത്ത യാചകന്മാർ, ബുദ്ധിയും ശ്രദ്ധയുമില്ലാത്ത ഭ്രാന്തന്മാർ മുതലായി അപകടബോധം ശരിയായി മനസ്സിൽ പതി

യാത്തവരും, പതിഞ്ഞാൽതന്നെയും ഒഴിഞ്ഞുമാറുവാൻ സ്വാധീന മില്ലാത്തവരുമായി നാനാവിധത്തിലുള്ള ജനങ്ങളും, ഇവക്കു പുറമേ, കാള, പശു, പട്ടി മുതലായി പലമാതിരി മൃഗങ്ങളും സഞ്ചരിച്ചുകൊണ്ടിരിക്കുന്ന റോഡുകളിൽ ഒരു വാഹനത്തിൻെറ ഡ്രൈവക്ക് എത്രയോ ഗൌരവാവഹമായ ജീവരക്ഷാകത്തവ്യമാണു വഹിക്കുവാനുള്ളതെന്നു് അയാൾ സദാ മനസ്സിൽ ധരിച്ചിരിക്കേണ്ടതാണു്. മേൽപ്പറഞ്ഞ സകല ജീവരാശികൾക്കും തന്നെപ്പോലെതന്നെ റോഡിൽ സുരക്ഷിതമായ യാത്രയ്ക്കു് അവകാശമുണ്ടെന്നു് അയാൾ ഓക്കണം. അവയിൽ ചിലക്കുട്ടക്കുവേണ്ടി ചില ത്യാഗങ്ങൾ അനുഷ്ഠിക്കുവാൻപോലും അയാൾ തയാറാകണം. ഇതത്രേ ഒരു വാഹനനിയന്ത്രകൻെറ പ്രഥമധമ്മം.

## ഡ്രൈവറുടെ കൃത്യങ്ങൾ

ഗതാഗതനിയമം സംബന്ധിച്ചുള്ള സാമാന്യജ്ഞാനവും, യന്ത്രപരിജ്ഞാനവും ഉള്ളവക്കു മാത്രമേ മോട്ടാർവാഹനങ്ങളുടെ ഡ്രൈവർമാരായിരിക്കുവാൻ ലൈസൻസുള്ളവെന്നുള്ളതിനാലും വാഹനനിയമലംഘനം ശിക്ഷാർഹമാക്കിയിട്ടുള്ളതിനാലും ഡ്രൈവർമാർ അവശ്യം സൂക്ഷ്മബുദ്ധികളായിരിക്കാതെ തരമില്ല. എന്നുതന്നെയുമല്ല, യാതൊരു ഡ്രൈവറും മനഃപൂവ്വം അപകടമുണ്ടാക്കിവയ്ക്കുവാൻ മുതിരുകയില്ല. എങ്കിലും അലസതയും ഓമ്മക്കുറവും ഉപേക്ഷയുംമൂലം അനേകം ഡ്രൈവർമാർ പലമാതിരി അപകടങ്ങൾക്കു് ഇടയാക്കുന്നു. താഴെ പറയുന്ന പ്രധാന കൃത്യങ്ങൾ എല്ലാ ഡ്രൈവർമാരും ശ്രദ്ധയോടുകൂടി അനുഷ്ഠിക്കുമെങ്കിൽ അപകടങ്ങൾക്കുള്ള സാധ്യത വളരെ കുറയുമെന്നുള്ളതിനു തക്കമില്ല.

## ബ്രേക് സൂക്ഷിക്കുക.

ഒന്നാമതായി തൻെറ വാഹനത്തിൻെറ ബ്രേക്ക് ശരിയായ നിലയിലിരിക്കുന്നുവോ എന്നു് എല്ലാ ദിവസവും ഒരു ഡ്രൈവർ നിഷ്കർഷയായി പരിശോധിക്കണം. ബ്രേക്ക് ശരിയായി പിടിക്കുന്നില്ലെന്നു കണ്ടാൽ ഉടനടി അതു ശരിപ്പെടുത്തിയിട്ടല്ലാതെ ആ വാഹനം വെളിയിൽ കൊണ്ടുപോകരുതു്.

## ഹസ്തസംജ്ഞകൾ.

ഓരോ ഡ്രൈവരുടേയും ലൈസൻസുബുക്കിൽ പ്രസ്താവിച്ചിട്ടുള്ളതും, നിഷ്കർഷിച്ചിരിക്കുന്നതുമായ ഹസ്തസംജ്ഞകൾ അനുസരിച്ചു വേണ്ട മുന്നറിവുകൾ നൽകിക്കൊണ്ടുവേണം വാഹനം നിറുത്തുകയോ, തിരിക്കുകയോ ചെയ്യേണ്ടതു്. അടയാളങ്ങൾ തക്കസമയത്തുതന്നെ നൽകുകയും ചെയ്യണം. ഏതെങ്കിലും അടയാളം കാണിച്ചുകഴിഞ്ഞാൽ മനസ്സു മാറുകയോ വിപരീതമായി പ്രവൎത്തിക്കുകയോ ചെയ്തുകൂടാ. അതുപോലെതന്നെ ട്റാഫിക്ക് പോലീസിന്റെ ഹസ്തസംജ്ഞകൾ അനുസരിക്കുന്നതിൽ ഓരോ ഡ്രൈവറും പ്രത്യേകം നിഷ്കർഷചെയ്യണം. ചില റോഡുകളിൽ വിഷമഘട്ടങ്ങളെ സൂചിപ്പിക്കുന്ന ബോർഡുകളും മററും കണ്ടാൽ അവയിലെ നിർദ്ദേശങ്ങളെ അക്ഷരംപ്രതി അനുഷ്ഠിക്കേണ്ടതാണ്.

## വേഗനിയന്ത്രണം.

റോഡുകളിലെ പ്രത്യേക പരിതസ്ഥിതികൾ, ഗതാഗതനില, കാലാവസ്ഥ എന്നിവയ്ക്കനുസരണമായി തന്റെ വാഹനത്തിന്റെ വേഗം നിയന്ത്രിക്കേണ്ടതു് ഡ്രൈവരുടെ ഏററവും പ്രധാനമായ ഒരു ചുമതലയാണ്. എല്ലാ റോഡിലും എല്ലാ സമയത്തും ഒരേ വേഗത്തിൽ വാഹനം ഓടിക്കുന്ന ഡ്രൈവർ തന്നോടും മററുള്ളവരോടും കഠിനമായ ഒരപരാധമാണു ചെയ്യുന്നതു്. പെട്ടെന്നുണ്ടാകുന്ന ഒരു പ്രതിബന്ധത്തിനനുസരിച്ചു വാഹനത്തിന്റെ വേഗം നിയന്ത്രിക്കുവാനുള്ള സന്നദ്ധതയോടുകൂടിയേ ഡ്രൈവർ ശീഘ്റഗതിയിൽ വാഹനം ഓടിക്കാവൂ. ഇരുവശങ്ങളിലും, ഉപവീഥികളും കെട്ടിടങ്ങളുമില്ലാത്ത ഋജുവായ റോഡുകളിലല്ലാതെ മണിക്കൂറൊന്നിനു് 25 മൈലിൽ കവിഞ്ഞ വേഗം അപകടം ഒഴിഞ്ഞതായിരിക്കയില്ല.

## വാഹനം തിരിക്കൽ.

ഒരു വാഹനം തിരിക്കുന്നതിനുമുമ്പായി രണ്ടു ദിക്കിലുംനിന്നു വരുന്ന ഗതാഗതം സൂക്ഷ്മവീക്ഷണംചെയ്തിട്ടേ അപ്രകാരംചെയ്യാവൂ. തിരിക്കുന്നതിനു സൗകര്യമായവിധം റോഡ് നിർബാധമായതിനു

ശേഷമാണ് വാഹനം തിരിക്കേണ്ടതു്. എതിരേ വരുന്നതും കടന്നു പോകുന്നതുമായ ഗതാഗതത്തിനു് ബാധകമായവിധം വാഹനം തിരിക്കരുതു്. വീതികുറഞ്ഞ റോഡുകളിൽ വാഹനം തിരിക്കുമ്പോൾ കഴിവുള്ളിടത്തോളം ഒരു ശാഖാവഴിയിലേക്കോ, പ്രവേശനമാർഗ്ഗത്തിലേക്കോ റിവേഴ്സ്ചെയ്തിട്ടു് അങ്ങിനെ ചെയ്യേണ്ടതാണ്. റോഡിലെ ഗതാഗതത്തിൻെറ ഗതി ശരിയായി മനസ്സിലാക്കിക്കൊണ്ടു് വാഹനം തിരിക്കുവാൻ ഇതു് വളരെ സഹായിക്കുന്നതായിരിക്കും.

പുറകിൽനിന്നും വരുന്ന വാഹനങ്ങൾ ശരിയായി നിഴലിച്ചു കാണത്തക്കവിധം ഡ്രൈവരുടെ മുമ്പിൽ ഒരു കണ്ണാടി സദാ ഉണ്ടായിരിക്കേണ്ടതാണ്.

## ഒരു വാഹനത്തെ പിന്നിടുമ്പോൾ

മുൻപിൽക്കൂടി പോകുന്ന ഒരു വാഹനത്തെ കടന്നുപോകേണ്ടിവരുമ്പോൾ പുരോഭാഗത്തുള്ള ഗതാഗതനില നല്ലതുപോലെ മനസ്സിലാക്കി, സുരക്ഷിതമായി കടന്നുപോകാമെന്നു കണ്ടതിനുശേഷംമാത്രമേ ഡ്രൈവർ തൻെറ വാഹനത്തെ മുൻകടത്തിവിടാവൂ. പുറകിലാക്കപ്പെടേണ്ട വാഹനത്തിൽനിന്നു കടന്നുപോകുവാനുള്ള ഹസ്തസംജ്ഞ ലഭിക്കാതെ വാഹനം മുൻകടത്തിപ്പോകരുതു്. മുൻവാഹനത്തിൻെറ ഡ്രൈവർ ഹസ്തസംജ്ഞ തരുവാൻ താമസിച്ചാലും രണ്ടാമത്തെയാൾ അക്ഷമയോ കോപമോ പ്രദർശിപ്പിച്ചു തൻെറ വാഹനത്തെ ഏതുവിധേനയെങ്കിലുംകടത്തിക്കൊണ്ടുപോകാൻ ശ്രമിക്കരുതു്. പുറകേവരുന്ന ഒരു വാഹനം മുൻകടക്കുവാൻ ഉദ്ദേശിക്കുന്നു എന്നു മനസ്സിലായാൽ മുൻവാഹനഡ്രൈവർ ഉടൻ തൻെറ വാഹനം ഇടതുവശത്തേക്കു് ഒതുക്കി വേഗം കുറച്ചു് (മുൻവശം സുരക്ഷിതമാണെന്നു മനസ്സിലാകുന്നപക്ഷം) പിൻവാഹനം കടന്നുപൊയ്ക്കൊള്ളുവാൻ ഹസ്തസംജ്ഞ നൽകണം. ഒരു വാഹനത്തെ പിന്നിടുവാൻ ശ്രമിക്കുന്ന മറെറാരു വാഹനത്തിൻെറ മുൻപിൽ കടക്കുവാൻ മൂന്നാമതൊരു വാഹനം ശ്രമിക്കുന്നതും അപകടകരമാണ്. മുൻവശം കാണുവാൻ കഴിയാത്ത തിരുവുകളിലോ കയററങ്ങളിലോവച്ചു മററു വാഹനങ്ങളെ പിന്നിടുവാൻ ശ്രമിക്കരുതു്. എന്തെന്നാൽ മൂന്നാമതൊരു വാഹനം എതിരേവരുന്നുവോ എന്നറിയുവാൻ അവിടെ സൗകര്യമില്ല. ഒരു വാഹനത്തെ പിന്നിട്ടുകഴിഞ്ഞാൽ ആദ്യവാഹനം ഉടൻതന്നെ റോഡിൻെറ ഇടതുവശംചേർന്നു ഗമനം തുടരേണ്ടതാ

ണ്. എന്നാൽ ഇതുമൂലം, പിന്നിലാക്കപ്പെട്ട വാഹനത്തിൻെറ രക്ഷയ്ക്കോ സൗകര്യത്തിനോ യാതൊരുകാരണവശാലും ഹാനിയുണ്ടാകാതെ സൂക്ഷിക്കണം. റോഡിൻെറ വലതുവശം, എപ്പോഴും, പുരോഭാഗത്തുനിന്നുവരുന്ന വാഹനങ്ങൾക്കുള്ളതാണെന്നു മേൽപറഞ്ഞവിധം മുൻ കടന്നുപോകുന്ന വാഹനങ്ങളുടെ നിയന്ത്രകന്മാർ എപ്പോഴും മനസ്സിൽ ധരിച്ചിരിക്കണം. പരസ്പരം അഭിമുഖീകരിക്കുമ്പോഴോ, ഒരു ഡ്രൈവർ മറെറാരു ഡ്രൈവറെ പിന്നിട്ടു വാഹനം കൊണ്ടുപോകാൻ ശ്രമിക്കുമ്പോഴോ, മറേറയാൾ എല്ലായ്പോഴും ശരിയായ രീതിയിൽതന്നെ പ്രവൎത്തിക്കുമെന്നു വിചാരിക്കരുത്. സാധാരണ സംഭവിക്കാറുള്ളതുപോലെ അയാൾ തെററുചെയ്താലും അതിൽവച്ചു വൈഷമ്യമുണ്ടാകാത്തവിധം ഓരോരുത്തരും ശ്രദ്ധിക്കണം.

## വെട്ടിത്തിരിയ്ക്കരുത്

റോഡുസഞ്ചാരികൾ വാഹനത്തിൻെറമുമ്പിൽ പ്രതിബന്ധമായിവന്നുഭവിക്കുന്നപക്ഷം ഡ്രൈവർ വാഹനം പെട്ടെന്നു വെട്ടിത്തിരിക്കരുത്. നേരേമറിച്ചു വാഹനത്തിൻെറ വേഗം കുറച്ച് എതിർകക്ഷിക്ക് എന്തുചെയ്യണമെന്നു നിശ്ചയിക്കാൻ സന്ദർഭം നൽകണം. അനന്തരം അയാളുടെ ഗതിക്കനുസരണമായവിധം വാഹനം നയിക്കണം.

## മുക്കുകൾ തിരിയുമ്പോൾ

മുക്കുകളിലും, തിരുവുകളിലും, കവലകളിലും ഇടത്തേ അരികുചേർന്നും ഏററവും സാവധാനമായും വേണം വാഹനമോടിക്കുവാൻ.

## ഹോൺശബ്ദം മുന്നറിയിപ്പാണ്; ആജ്ഞയോ ഭീഷണിയോ അല്ല.

ഒരു മുക്കു തിരിയുമ്പോഴോ മറേറതെങ്കിലും സന്ദർഭത്തിലോ ഹോൺ ശബ്ദിപ്പിച്ചുവെന്നുള്ളതുകൊണ്ടുമാത്രം പ്രതിബന്ധം നീങ്ങി എന്നു വിചാരിച്ചു വാഹനം മുന്നോട്ടു വിട്ടുകളയരുത്. ഹോൺശബ്ദം ഒരു മുന്നറിയിപ്പുമാത്രമാണ്. അതു് ഒരു ആജ്ഞയോ ഭീഷണിയോ ആയി പ്രയോഗിക്കപ്പെടേണ്ടതല്ലെന്നു് ചില ഡ്രൈവർമാർ മനസ്സിലാക്കേണ്ടിയിരിക്കുന്നു.



## കാറുനിറുത്തൽ.

യന്ത്രത്തിനു ഹാനിസംഭവിച്ചു വാഹനം നിറുത്തേണ്ടിവരുന്ന സന്ദർഭത്തിൽ അതിനെ റോഡിൻെറ ഏററവും ഇടത്തെ അരുകിൽ ചേൎത്തു നിൎത്തണം. അററകുററപ്പണികൾ നടത്തുമ്പോൾ അതിൽ വച്ചു് മററു റോഡുസഞ്ചാരികൾക്കു ലേശംപോലും അസൌകര്യമുണ്ടാകാതെ സൂക്ഷിക്കണം.

സാധാരണയാവശ്യങ്ങൾക്കായി വഴിയരികിൽ കാറു നിൎത്തുമ്പോൾ റോഡുസന്ധികൾക്കും വളവുകൾക്കും സമീപം വാഹനം നിറുത്തരുതു്. അങ്ങനെ നിറുത്തേണ്ടിവന്നാൽ മുൻവശത്തെ ചക്രങ്ങൾ റോഡിൻെറ ഒരുവശത്തേക്കു് അഭിമുഖമായി നിറുത്തിയാൽ ബ്രേക്കു വിട്ടുപോയാലും വാഹനം മുന്നോട്ടു് ഇഴകിപ്പോകാതെ നിന്നുകൊള്ളും. രാത്രിയിൽ മോട്ടാർവാഹനങ്ങൾ നിറുത്തിയിരിക്കുമ്പോൾ അവയുടെ ലൈററു പ്രകാശിപ്പിക്കരുതു്. എതിരേ വരുന്നവരുടെ കണ്ണുകൾക്കുപദ്രവമുണ്ടാകും.

## പെട്രോൾ തീരുമ്പോൾ.

ടാങ്കുകളിൽനിന്നു പെട്രോൾ നിറയ്ക്കുമ്പോൾ ഡ്രൈവർമാർ സൂക്ഷിക്കേണ്ടതായിട്ടുണ്ടു്. അഗ്നിയുടെ സാമീപ്യം അപ്പോൾ ലേശവും ഉണ്ടായിരിക്കരുതു്. സിഗററു വലിച്ചുകൊണ്ടിരിക്കുന്നവരെ അടുത്തിരുത്തരുതു്. എൻജിൻ നിറുത്തിയിരിക്കണം.

## ഡ്രൈവർമാരും റോഡുമൎയ്യാദയും.

റോഡുമര്യാദ പാലിക്കുന്നതിൽ ഡ്രൈവർമാർ പ്രത്യേകം ശ്രദ്ധ പതിക്കേണ്ടതാണു്. വാഹനംകൊണ്ടു പാദചാരികൾക്കു ലേശം അസഹ്യതയൊ അസൌകര്യമൊ ഉണ്ടാകാതെ സൂക്ഷിക്കണം. മഴക്കാലങ്ങളിൽ ശീഘ്റഗതിയിൽ വാഹനമോടിച്ചു മാൎഗ്ഗചാരികളുടെ വസ്ത്രത്തിലും ദേഹത്തിലും മലിനജലം തെറിപ്പിക്കുന്നതിൽ ചിലർ ദുർവാസന പ്രകടിപ്പിച്ചുകാണാറുണ്ടു്. മര്യാദയാണു് ഏതൊരു തൊഴിൽകാൎക്കും സൎവ്വപ്രധാനമായ ധനമെന്നു പൊതുവേ ധരിക്കേണ്ട ഒരു പരമാൎത്ഥമാണു്.

മേൽപറഞ്ഞവ ചില സാമാന്യനിയമങ്ങൾ മാത്രമാണ്. ഇവക്കു പുറമെയും ഇവ അടിസ്ഥാനപ്പെടുത്തിയും അനവധി കർത്തവ്യങ്ങൾ ഓരോ ഡ്രൈവരും അനുഷ്ഠിക്കേണ്ടതായിട്ടുണ്ട്. അവയെല്ലാം അവനവൻെറ യുക്തിയും സാധാരണ മര്യാദയും പൗരബോധവുമനുസരിച്ച് ഓരോരുത്തക്കം അപ്പോഴപ്പോൾ സ്വാഭാവികമായി തോന്നിക്കൊള്ളുന്നതാണ്. ഏതായാലും റോഡിലെ ഗതാഗതത്തിൽ ഉൾപ്പെട്ടിരിക്കുന്ന അനവധി ജീവനും ധനവും ഓരോ ഡ്രൈവരുടെയും സാരഥ്യകുശലതയുടെ സംരക്ഷണയിൽ സമർപ്പിതമായിരിക്കുന്നുവെന്നുള്ള പരമാർത്ഥം അവർ സദാ സ്മരിക്കണമെന്നുള്ള അഭ്യർത്ഥനയോടുകൂടി ഈ ഭാഗത്തെ ഇവിടെ ഉപസംഹരിക്കുന്നു.

---

# അദ്ധ്യായം 5.

## സൈക്കിൾസഞ്ചാരികളോട്.

ഗതാഗതലോകത്തു സൈക്കിളിനുള്ള സ്ഥാനം അദ്വിതീയമാണ്. വിലക്കുറവു്, ഒതുക്കം, ഗതിവേഗം, സഞ്ചരണലഘുത്വം എന്നീ ഗുണങ്ങൾമൂലം ഈ വാഹനം സർവ്വസാധാരണമായി തീർന്നിട്ടുണ്ട്. ഗ്രാമീണവീഥികളിൽപോലും അവയുടെ സംഖ്യ ക്രമാതീതമായി വർദ്ധിച്ചുവരുന്നു. നഗരവീഥികളിലെ കാര്യം പ്രത്യേകം പറയേണ്ടതില്ലല്ലോ. സൈക്കിളപകടമുണ്ടാകാത്ത ഒരൊററ ദിവസമെങ്കിലും ഒരു പ്രധാന നഗരവീഥിയെ സംബന്ധിച്ചിടത്തോളം ഉണ്ടായിരിക്കുമോ എന്നുതന്നെ സംശയമാണ്. പൊതുവെ റോഡപകടങ്ങളിൽ ഏറിയപങ്കും സൈക്കിൾസഞ്ചാരത്തോടു നേരിട്ടോ പരോക്ഷമായോ ബന്ധപ്പെട്ടിട്ടുള്ളവയായിരിക്കുമെന്നും കാണാവുന്നതാണ്. അതിനാൽ സൈക്കിൾനിമിത്തമുണ്ടാകുന്ന അപകടങ്ങളുടെ നിയന്ത്രണംസംബന്ധിച്ചുള്ള പ്രതിപാദനം ഈ പ്രബന്ധത്തിൽ പ്രത്യേകമായ സ്ഥാനം അർഹിക്കുന്നുവെന്നുള്ളതിന്നു തക്കമില്ല.

അത്യന്തം നിയന്ത്രണലാഘവമുള്ള ഒരു വാഹനവിശേഷമാണ സൈക്കിൾ. എന്നിട്ടും അതുമൂലമുണ്ടാകുന്ന അപകടങ്ങളുടെ സംഖ്യ ഇത്ര ഭീമമായിരിക്കുന്നുവെങ്കിൽ അതിൻെറ കാരണം, പ്രസ്തുത വാഹനമുപയോഗിക്കുന്നവരുടെ സൂക്ഷ്മക്കുറവും, പരിശീലനമില്ലായ്മയും, സാഹസബുദ്ധിയുമായിരിക്കണമെന്ന് എളുപ്പത്തിൽ ഊഹിക്കാവുന്നതാണല്ലോ. വാഹനചാരികളിൽവച്ച് ഏററവും സ്വാതന്ത്ര്യം അനുഭവിക്കുന്നവർ അവരാണ്. ഈ സ്വാതന്ത്ര്യത്തെ ദുരുപയോഗപ്പെടുത്തുന്നതിനാലാണ് സൈക്കിൾസംബന്ധമായ അപകടങ്ങളുടെ സംഖ്യ ഇത്രകണ്ടു വദ്ധിക്കുന്നതെന്ന് സാമാന്യമായി പറയാം. അതിനാൽ റോഡപകടങ്ങളുടെ കാരണങ്ങളെപ്പററി പൊതുവെ പ്രതിപാദിച്ചപ്പോൾ പറഞ്ഞിട്ടുള്ളതുപോലെ ചുമതലബോധത്തോടുകൂടിയുള്ള സഞ്ചാരവും, റോഡ്ഗതാഗതത്തിൽ അനുഷ്ഠിക്കേണ്ട നിയമങ്ങളേയും കത്തവ്യങ്ങളേയുംപററിയുള്ള ഗാഢമായ ശ്രദ്ധയുമാണ് ഇവിടെയും അത്യാവശ്യമായിരിക്കുന്നത്. ഒരു സൈക്കിൾസഞ്ചാരി അവശ്യം അറിഞ്ഞിരിക്കേണ്ട കത്തവ്യങ്ങളും അവയെ നിർദ്ദേശിക്കുന്ന സാമാന്യനിയമങ്ങളും താഴെ പ്രസ്താവിച്ചുകൊള്ളുന്നു.

## മററുള്ളവരുടെ ജീവനെ കരുതുക.

"സ്വന്തംജീവനെ വിഗണിച്ചാലും അന്യൻെറ ജീവനെ കരുതുക" എന്നിങ്ങനെയാണ് ഒരു പ്രമാണഗ്രന്ഥത്തിൽ സൈക്കിൾസഞ്ചാരിക്ക് നൽകപ്പെട്ടിരിക്കുന്ന ഉപദേശം. ഇതു വളരെ അത്ഥവത്തായ ഒരു നിർദ്ദേശമാണ്. എന്തെന്നാൽ സ്വന്തം ജീവനും അവയവങ്ങളും നിസ്സാരമെന്നുകരുതി സാഹസികമായ രീതിയിൽ തെരുവീഥികളിൽക്കൂടി ഓടിച്ചുകൊണ്ടുപോകുന്ന സൈക്കിൾഅഭ്യാസികൾ ചുരുക്കമല്ല. അവർ മററുള്ളവരുടെ ജീവനെയെങ്കിലും കാര്യമായി കരുതേണ്ടതാണെന്നുള്ള അപേക്ഷയാണ് ഇവിടെ നൽകപ്പെട്ടിരിക്കുന്നത്. സൈക്കിൾസഞ്ചാരിക്ക് അയാളുടെജീവൻ സാരമല്ലെങ്കിലും മററുള്ളവക്ക് അവരുടെ ജീവൻ സവ്വപ്രധാനമായിരിക്കും. ജനബഹുലവും വാഹനനിബിഡവുമായ രാജപാതകളിൽക്കൂടി വളച്ചുതിരിച്ചു ശീഘ്രഗതിയിൽ സൈക്കിൾ ഓടിച്ചുപോകുന്നതു സാമത്ഥ്യത്തിൻെറ മാനദണ്ഡമായി കരുതുന്നവർ ധാരാളമുണ്ട്. അതുപോലെതന്നെ "ഹാൻഡിൽബാറിൽ"നിന്നും കൈവിട്ടും, കാലു

കൾ ഇടയ്ക്കിടയ്ക്കു മുൻചക്രത്തിൽ കൊള്ളിച്ചും സക്കസ്സ്‌വിദ്യ പ്രദർശിപ്പിക്കുന്നവരും സൈക്കിൾസഞ്ചാരികളുടെ ഇടയ്ക്കു കുറവല്ല.

മോട്ടാർവാഹനങ്ങളോടും, മററു സൈക്കിളുകളോടും മത്സരിച്ചും സൈക്കിൾ ഓടിച്ചു അപകടങ്ങളുണ്ടാക്കുന്ന സഞ്ചാരികളും ചുരുക്കമല്ല. ഇങ്ങനെയുള്ള കൂട്ടരാണ് സൈക്കിൾസഞ്ചാരികൾക്ക് പൊതുവെ അപവാദമുണ്ടാക്കിത്തീക്കുന്നതു്. പബ്ളിക്കുറോഡുകളിൽ സക്കസ്സ്‌വിദ്യകൾക്കു സ്ഥാനമില്ലെന്നുള്ള പരമാത്ഥം ഇവർ മനസ്സിലാക്കണം.

## വേഗനിയന്ത്രണം.

ജനബഹുലമായ പാതകളിൽ ഒരു സൈക്കിൾസഞ്ചാരി എത്ര മാത്രം സൂക്ഷിച്ചു വാഹനമോടിച്ചാലും അതു അധികമായിരിക്കുകയില്ല. ചന്തസ്ഥലങ്ങളിലും ഉത്സവകേന്ദ്രങ്ങളിലും മററുംകൂടി പോകുമ്പോൾ, നിലത്തിറങ്ങി വാഹനം തള്ളിക്കൊണ്ടുപോകുന്നതാണ് തനിക്കും മററുള്ളവക്കും നല്ലതു്. റോഡിൻെറ സ്ഥിതി അനുസരിച്ചു വാഹനത്തിൻെറ വേഗം നിയന്ത്രിക്കുന്നതിൽ സൈക്കിൾസഞ്ചാരി എപ്പോഴും ശ്രദ്ധാലുവായിരിക്കണം. കൂടാതെ അവിചാരിതമായി വാഹനത്തിൻെറ മുമ്പിൽ വന്നുപെട്ടേക്കാവുന്ന ചെറുകുട്ടികളോടും ഓടി മാറുവാൻ കഴിവില്ലാത്ത വൃദ്ധന്മാർ ദുർബലന്മാർ മുതലായവരോടും സൈക്കിൾസഞ്ചാരി വളരെ കരുണയോടും കരുതലോടുംകൂടി പെരുമാറണം. ജനബഹുലമല്ലാത്ത ഗ്രാമീണവീഥികളിലെ സൈക്കിൾസഞ്ചാരികൾക്കും മേല്പറഞ്ഞ കൂട്ടരെ വഴിമദ്ധ്യത്തിൽ അഭിമുഖീകരിക്കേണ്ടിവരും.

## യന്ത്രത്തിൻെറ കഴിവുകൾ അറിയുക.

വാഹനവുംകൊണ്ടു വെളിയിൽ ഇറങ്ങുന്നതിനു മുമ്പ് ഒരു സൈക്കിൾകാരൻ പല പ്രധാന സംഗതികളും മനസ്സിൽ ധരിച്ചിരിക്കേണ്ടതായുണ്ടു്. ഒന്നാമതായി തൻെറ യന്ത്രത്തിൻെറ കഴിവുകളെപ്പററി അയാൾക്ക് നല്ല ബോധ്യമുണ്ടായിരിക്കണം. അതായതു വാഹനം എത്ര വേഗത്തിൽ ഓടിക്കാം, എത്ര പെട്ടെന്നു നിറുത്താം, എത്ര ലഘുവായി തിരിക്കാം എന്നീ സംഗതികളിൽ അയാൾക്ക്

നല്ല നിശ്ചയമുണ്ടായിരിക്കണം. അതുപോലെതന്നെ ആവശ്യമുള്ള സാമഗ്രികളും സജ്ജീകരണങ്ങളും തികഞ്ഞിട്ടില്ലാത്ത വാഹനവുമായി വെളിയിൽ പോകരുത്. ഏതെങ്കിലും ഒരംശത്തിൽ വാഹനം അപര്യാപ്തമെന്ന തോന്നുന്നപക്ഷം ആ കുറവിനെ ഉടൻ പരിഹരിക്കുക. വാഹനത്തിന്റെ വലിപ്പവും തദനുസരണമായുള്ള ഇരിപ്പിട സജ്ജീകരണവും സൈക്കിൾസഞ്ചാരിയുടെ സുരക്ഷിതമായ യാത്രയ്ക്ക് അത്യന്താപേക്ഷിതമായ സംഗതികളാണ്. പൊക്കം കൂടിയ വാഹനങ്ങൾ നിയന്ത്രണാധീനമാകാതെ അപകടങ്ങളുണ്ടാകുവാൻ പര്യാപ്തമായിട്ടുള്ളവയാണ്. താഴ്ന്ന സീററം കിളന്ന ഹാൻഡിൽബാറും അഥവാ കിളന്ന സീററം താഴ്ന്ന ഹാൻഡിൽബാറും ഉള്ള സൈക്കിളുകൾ ഗതാഗതത്തിനുപയോഗിക്കരുത്. അവ സൈക്കിൾമത്സരങ്ങൾക്കനുയോജ്യമായിരിക്കാമെങ്കിലും സാധാരണ ഉപയോഗത്തിനു പററിയവയല്ല.

## രാത്രികാലത്ത്

രാത്രികാലത്ത് സൈക്കിളിന് ദീപം അനപേക്ഷണീയമായിട്ടുള്ളതാണ്. അതു വാഹനമോടിക്കുന്ന ആളിന്റെയും, മററു റോഡുസഞ്ചാരികളുടെയും രക്ഷയ്ക്ക് അത്യാവശ്യമായിരിക്കുന്നു. ഹാൻഡിൽബാറിൽ തൂക്കിയിട്ടിരിക്കുന്ന ഒരു റാന്തൽവിളക്കോ, കൈയിലിരിക്കുന്ന ഒരു ഫ്ളാഷ്ലൈററോകൊണ്ട് ഈ ആവശ്യം ചിലർ നിറവേററിവരുന്നുണ്ട്. ഇത് അപകടകരമാണെന്നു മാത്രമല്ല, നിയമലംഘ്യാ കുററകരവുമാണ്. സൈക്കിളിനോടുതന്നെ ഘടിപ്പിച്ചിട്ടുള്ള ഇലക്ട്റിക്കുവിളക്കുകളോ പ്രകാശമുള്ള എണ്ണവിളക്കുകളോ തന്നെ ഉപയോഗിക്കണം. പിറകിൽനിന്നും വരുന്ന വാഹനങ്ങളുടെ വെളിച്ചം ഒരഞ്ഞൂറടി അകലെനിന്നെങ്കിലും പ്രതിബിംബിക്കുവാൻ ശക്തിയുള്ളതും, കുറഞ്ഞപക്ഷം രണ്ടിഞ്ചു വൃത്തമുള്ളതുമായ ഒരു ബിംബകക്കല്ല് (Reflector) സൈക്കിളിന്റെ പിറകിൽ ഘടിപ്പിച്ചിരിക്കണം. രാത്രിയിൽ കടുംനിറത്തിലുള്ള വസ്ത്രങ്ങൾ ധരിച്ചുകൊണ്ട് സൈക്കിൾസവാരി ചെയ്യരുത്. കഴിയുന്നതും ശുഭ്രവസ്ത്രങ്ങൾതന്നെ ധരിക്കുന്നപക്ഷം മററു റോഡുസഞ്ചാരികൾക്കു സൈക്കിൾകാരനെ തെളിഞ്ഞുകാണുവാൻ സഹായകമായിരിക്കും. റബ്ബർടയറുകൾ തെന്നിപ്പോകത്തക്കവിധം വഴക്കൽ

ഉള്ള റോഡുകളിൽക്കൂടി രാത്രികാലങ്ങളിൽ സൈക്കിൾ ഓടിക്കാതെ ഇരിക്കുന്നതാണ് നല്ലതു്.

## റോഡിൽ കയറുമ്പോൾ

വീട്ടിൽനിന്നോ, മറേറതെങ്കിലും കേന്ദ്രത്തിൽനിന്നോ സൈക്കിളിൽ കയറി റോഡിലേക്കു പ്രവേശിക്കുന്ന രീതി അംഗീകരിച്ചുകൂടാ. അതുപോലെതന്നെ റോഡിൽനിന്നും നേരെ വീട്ടിലേക്കു സൈക്കിൾ ഓടിച്ചുകയറുന്ന രീതിയും വർജ്ജിക്കേണ്ടതാണ്. ഇതുമൂലം ഒന്നാമതായി സംഭവിക്കുന്ന അപകടം, കാൽനടക്കാർക്കുള്ള നടവഴികളെ പെട്ടെന്നു കുറുകേണ്ടിവരികയും സംഘട്ടനത്തിനിടയാകുകയും ചെയ്യുമെന്നുള്ളതാണ്. വാഹനം റോഡിൽ കൊണ്ടുവന്നതിനുശേഷമേ അതിൽ കയറാവൂ. റോഡിൽവച്ചുതന്നെ വാഹനത്തിൽനിന്നും ഇറങ്ങിയേ അതിനെ വീട്ടിലേക്കു കൊണ്ടുപോകാവൂ. റോഡിൻെറയും നടവഴിയുടെയും അതിർത്തിയുടെ മുകളിൽക്കൂടിയും, കല്ലടികളിൽക്കൂടിയും മററും ചിലർ സൈക്കിൾ ചാടിച്ചുകൊണ്ടുപോകുന്നതു് വാഹനചാരിയെ പെട്ടെന്നു നിലംപതിപ്പിക്കുവാൻ പര്യാപ്തമായിട്ടുള്ളതാകുന്നു. വഴിയരികിൽ ഇട്ടിരിക്കുന്ന ഒരു കാറിൻെറ പിന്നിൽനിന്നോ, പുരോഭാഗത്തെ ഗതാഗതത്തെ മറയ്ക്കുന്ന ഏതെങ്കിലും മറവിൽനിന്നോ പെട്ടെന്നു സൈക്കിളിൽ റോഡിലേക്കു പ്രവേശിക്കുന്നതും അപകടകരമായിട്ടുള്ളതാകുന്നു.

## റോഡുനിയമം അനുസരിക്കുക.

സൈക്കിൾയാത്രക്കാർ മോട്ടാർവാഹനങ്ങളുടെ വഴിയിൽ ഇടത്തേ അരികുചേർന്നു സഞ്ചരിക്കണം. അങ്ങനെയായാൽ ആ വാഹനങ്ങൾക്കു സൈക്കിൾസഞ്ചാരിയെ സൗകര്യമായവിധം പിന്നിട്ടു കടന്നുപോകുവാൻ കഴിയുന്നു. എന്നുതന്നെയുമല്ല, സൈക്കിൾകാരന് എന്തെങ്കിലും അപകടം സംഭവിച്ചാലും അയാളുടെ ദേഹത്തും വണ്ടികയറാതെ ഒഴിച്ചുകൊണ്ടുപോകുവാനും സാദ്ധ്യമാകുന്നു.

മോട്ടാർവാഹനങ്ങൾ കുറഞ്ഞ റോഡിൽക്കൂടിത്തന്നെ സൈക്കിൾ കൊണ്ടുപോകണം. മോട്ടാർവണ്ടികളും കാൽനടക്കാരും ബഹുലമായിരിക്കുന്ന വഴികളിലും കമ്പോളസ്ഥലങ്ങളിലും സൈ

ക്കിളിൽ നിന്നും ഇറങ്ങി അതിനെ നയിച്ചുകൊണ്ടുപോകയാണു നല്ലതെന്നു മുൻപു പറഞ്ഞിട്ടുണ്ടല്ലോ. റോഡിൽ തടങ്ങളും, പാത്തികളും, ഓടകളും, ചളിയടഞ്ഞ സ്ഥലങ്ങളും ഉണ്ടെങ്കിൽ അവയെ നോക്കിക്കണ്ടും ഒഴിഞ്ഞുമാറിയുംവേണം സൈക്കിൾസഞ്ചാരി പോകുവാൻ. കുഴഞ്ഞമണ്ണും വഴുക്കൻചളിയുമുള്ള റോഡുകൾ സൈക്കിൾസഞ്ചാരത്തിനുപയോഗിക്കരുതു്. മറെറാരു വാഹനത്തിനോടടുത്തു നേരെ പിറകേ സൈക്കിൾ ഓടിച്ചുപോകുന്നതപകടകരമാണു്. ഒരു പക്ഷേ മുമ്പേപോകുന്ന വാഹനം പെട്ടെന്നു നിൽക്കുന്നപക്ഷം സൈക്കിളുകാരൻ അപകടത്തിലാകും. രണ്ടോ മൂന്നോ സൈക്കിളുകൾ അണിനിരത്തി ഓടിച്ചുപോകരുതു്. മററു റോഡുസഞ്ചാരികൾക്കു് അസൗകര്യപ്രദവും അപകടങ്ങൾക്കു ഇടയാക്കുന്നതുമായ ഒരു രീതിയാണിതു്. അതുപോലെതന്നെയാണു് ഒരേസൈക്കിളിൽതന്നെ രണ്ടുപേർ കയറിപ്പോകുന്ന രീതിയും. സൈക്കിളുംകൊണ്ടു കാൽനടക്കാരുടെ നടപ്പാതയിൽകൂടി സഞ്ചരിക്കുന്നതും അനഭിലഷണീയമായ ഒരു പ്രവൃത്തിയാണു്.

## ഗതാഗതസംജ്ഞകൾ.

ഒരു സൈക്കിൾസഞ്ചാരി ഗതാഗതസംജ്ഞകൾ അനുസരിക്കുന്നതിലും അവസംബന്ധിച്ചുള്ള നിർദ്ദേശങ്ങൾ സമയോചിതമായി നൽകുന്നതിലും സദാ ജാഗരൂകനായിരിക്കണം. മററു വാഹനങ്ങളിൽനിന്നും ഉണ്ടാകുന്ന ഹസ്തസംജ്ഞകളെ അയാൾ സശ്രദ്ധം നോക്കി കണ്ടുകൊള്ളണം. വിശേഷിച്ചു് തിരിവുകളിലും കവലകളിലും സൈക്കിൾസഞ്ചാരി ഏററവും അവധാനതയോടുകൂടി അടയാളങ്ങൾ നൽകുകയും അതനുസരിക്കുകയും ചെയ്യണം. ഒരു കണക്കിനു നോക്കുമ്പോൾ മോട്ടാർവാഹനക്കാരനെക്കാൾ ഇക്കാര്യത്തിൽ സൈക്കിൾസഞ്ചാരിയാണു് കൂടുതൽ ശ്രദ്ധ കാണിക്കേണ്ടിയിരിക്കുന്നതു്. എന്തെന്നാൽ സൈക്കിളിൻെറ തിരിവു് കൂടുതൽ പെട്ടെന്നുവേയുള്ളതും അപ്രതീക്ഷിതവുമായിരിക്കും. പിറകേവരുന്ന മോട്ടാർവാഹനക്കാർ അവ പെട്ടെന്നു ഗ്രഹിച്ചു തദനുസരണം പ്രവർത്തിക്കുന്നതിൽ സ്വല്പം അമാന്തിച്ചുവെന്നു വരാം. ഏതെങ്കിലും വശത്തേക്കു സൈക്കിൾ തിരിക്കുമ്പോൾ അതിനുള്ള ഹസ്തസംജ്ഞ കാലേക്കൂട്ടിയും വ്യക്തമായും നൽകണം. വാഹനത്തിൻെറ വേഗം ഏററവും കുറയ്ക്കണം. ഗതാഗതത്തിൻെറ ഗതി ശരിയായി കണ്ടറിഞ്ഞു വാഹനം

നായിക്കണം. വലത്തുഭാഗത്തേക്കുള്ള തിരിവുകളിലാണ് സൈക്കിൾ സഞ്ചാരികൾ വളരെ സൂക്ഷിക്കേണ്ടത്. എന്തെന്നാൽ റോഡിൻെറ രണ്ടു പ്രധാനഭാഗങ്ങളെ തരണംചെയ്യുന്നതിനാണ് അവരുടെ പുറപ്പാട്. ഗതാഗതബഹുലമായ റോഡുകളിൽ ഇങ്ങനെ തരണംചെയ്യുവാൻ പുറപ്പെടാതിരിക്കുകയാണ് വേണ്ടത്. വളരെ സൗകര്യമുള്ള സ്ഥാനത്തുവച്ച് ആവശ്യമുള്ള സംജ്ഞകൾ നൾകി സൂക്ഷിച്ചു നിർവ്വഹിക്കേണ്ട ഒരു കൃത്യമാണതു്.

## ബ്രേക്ക് സൂക്ഷിക്കുക.

സൈക്കിളിനെസംബന്ധിച്ചിടത്തോളം, ബ്രേക്കിനുള്ള പ്രാധാന്യം അപരിമിതമായിട്ടുള്ളതാണ്. സവാരിക്കുദ്ദേശിക്കുമ്പോൾ ഒരാൾ പ്രധാനമായി നോക്കേണ്ടതു് തൻെറ സൈക്കിളിൻെറ ബ്രേക്ക് ഭദ്രമായിരിക്കുന്നുവോ എന്നുള്ളതാകുന്നു. എന്തെങ്കിലും തകരാറു കാണുന്നപക്ഷം അതു് കാര്യക്ഷമമായ രീതിയിൽ ശരിപ്പെടുത്തിയല്ലാതെ ആ വാഹനവുമായി പുറത്തുപോകരുതു്.

മേൽപറഞ്ഞവയാണ് സൈക്കിൾസഞ്ചാരികളുടെ ശ്രദ്ധയിൽ പതിഞ്ഞിരിക്കേണ്ടതായ സാമാന്യനിയമങ്ങൾ. സ്വകീയമായ രക്ഷയെപ്പോലെതന്നെ സഹജീവികളുടെ രക്ഷയേയും കാര്യമായി കരുതണമെന്നുള്ള തത്വത്തെ അടിസ്ഥാനമാക്കിയാണ സകല റോഡു നിയമങ്ങളും നിബദ്ധമാക്കിയിട്ടുള്ളതു്. സൈക്കിൾസഞ്ചാരി ഗതാഗതശൃംഖലയിലെ പ്രധാനപ്പെട്ട ഒരു ഘടകവുമാണ്. അതിനാൽ റോഡുഗതാഗതം സുകരവും സുരക്ഷിതവുമാക്കിത്തീർത്തു പൗരജീവിതത്തിൻെറ സുഖസംതൃപ്തികൾ ഉത്തരോത്തരം വർദ്ധിപ്പിക്കുന്നതിനുള്ള ഒരു പ്രയത്നത്തിൽ സകല സൈക്കിൾസഞ്ചാരികളുടേയും ആത്മാർത്ഥമായ സഹകരണത്തെ പ്രതീക്ഷിച്ചുകൊള്ളുന്നു.

---

# അദ്ധ്യായം 6.

## ചില സാമാന്യനിയമങ്ങൾ

വാഹനമോടിക്കുന്നവരെക്കൂടാതെ, വാഹനത്തിൽ യാത്രക്കാരായി സഞ്ചരിക്കുന്നവക്കും, റോഡപകടങ്ങളെ സംബന്ധിച്ചിടത്തോളം സാരമായ പല കത്തവ്യങ്ങളുമുണ്ട്. വാഹനനിയന്ത്രകന്മാർ എത്രമാത്രം സൂക്ഷിച്ചാലും, യാത്രക്കാർ കത്തവ്യബോധത്തോടുകൂടി പ്രവത്തിച്ചില്ലെങ്കിൽ, തങ്ങൾക്കും മററുള്ളവക്കും അവർ അവിചാരിതമായ അപകടങ്ങൾ ഉണ്ടാക്കിവയ്ക്കുകയായിരിക്കും ചെയ്യുന്നതു്. അതിനാൽ വാഹനയാത്രക്കാരുടെ കടമകളെ സംബന്ധിച്ചും കുറഞ്ഞൊന്നു പ്രതിപാദിക്കുന്നതു പ്രയോജനകരമായിരിക്കുമെന്നു വിശ്വസിക്കുന്നു.

### ബസ്സുകളിൽ കയറുന്നതും ഇറങ്ങുന്നതും.

വാഹനയാത്രക്കാർ ശ്രദ്ധാലുക്കളായിരിക്കേണ്ട ഏററവും പ്രധാനഘട്ടങ്ങൾ വാഹനങ്ങളിൽ കയറുകയും അവയിൽനിന്നു് ഇറങ്ങുകയും ചെയ്യുന്ന സന്ദർഭങ്ങളാണു്. ബസ്സുകളിലും കാറുകളിലും കയറുകയും ഇറങ്ങുകയും ചെയ്യുന്ന അവസരങ്ങളിൽ ഉണ്ടായിട്ടുള്ള അപകടങ്ങൾ അനവധിയാണു്. ഓടിക്കൊണ്ടിരിക്കുന്ന ബസ്സുകളിൽ ചാടിക്കയറുകയും, നിൽത്തുന്നതിനുമുമ്പ് ചാടിഇറങ്ങുകയും ചെയ്യുന്ന കാഴ്ചകൾ നമ്മുടെ പൊതുനിരത്തുകളിൽ സവ്സാധാരണമായിരിക്കുന്നു. ഇതു് ഏററവും അനാശാസ്യമായ ഒരു രീതിയാണെന്നുള്ളതിനു്, ഇതിൽനിന്നും അടിക്കടി ഉണ്ടായിക്കൊണ്ടിരിക്കുന്ന അപകടങ്ങൾതന്നെ മതിയായ തെളിവുകളാണു്. എല്ലാ വാഹനങ്ങളും ആവശ്യമെന്നുതോന്നുന്ന അവസരങ്ങളിൽ നിറുത്തേണ്ടതു വാഹനനിയന്ത്രകരുടെ ഒരു പ്രധാന കടമയായിരിക്കുന്നസ്ഥിതിക്കു് യാത്രക്കാർ ഈവിധം സാഹസികമായി പ്രവത്തിക്കേണ്ട ആവശ്യമില്ല. എങ്കിലും സ്വന്തം സാമത്ഥ്യപ്രദർശനത്തിനുതകുന്ന ഒരു അഭ്യാസമായി ചിലർ ഈമാതിരി പ്രകടനങ്ങൾ നടത്താറുണ്ടു്. അഭ്യാസം

ഫലിച്ചാൽ സഹയാത്രക്കാരിൽനിന്നുമുണ്ടാകുന്ന അഭിനന്ദനം സന്തോഷജനകമായിരിക്കുമെങ്കിലും, നിലംപതിച്ചാൽ ഉണ്ടാകുന്ന പരിഹാസപ്രകടനം ആസ്വാദ്യമായിരിക്കുകയില്ല. റോഡിൽനിന്നും വാഹനങ്ങളിലേക്കായാലും, വാഹനങ്ങളിൽനിന്നും റോഡിലേക്കായാലും ഇത്തരം ചാട്ടങ്ങൾ നിനച്ചിരിക്കാത്ത പല അനിഷ്ടഫലങ്ങളും ഉണ്ടാക്കുവാൻ പര്യാപ്തമായിട്ടുള്ളവയാണ്. 'ചാട്ടത്തിൽ പിഴ'പററാൻ വളരെ എളുപ്പമാണ്. അന്തസ്സാരശൂന്യമായ ഒരു ഭ്യാസത്തിനുവേണ്ടി ജീവനാശകമായ അപകടങ്ങൾ ക്ഷണിച്ചുവരുത്തുന്ന നയം ലേശവും അഭിലഷണീയമായിരിക്കുകയില്ല.

ഒരു യാത്രക്കാരൻ, റോഡിൽവച്ചു വാഹനങ്ങളിൽ കയറുന്ന സന്ദർഭങ്ങളിൽ താഴെപ്പറയുന്ന ക്രമം അനുസരിക്കേണ്ടതാണ്.

(1) ബസ്സിൻെറ ഇടത്തുവശത്തുകൂടിമാത്രമേ അതിൽ കയറാവൂ.

(2) വാഹനം നിന്നിട്ട്, ഇറങ്ങുവാനുള്ള യാത്രക്കാർ മുഴുവൻ ഇറങ്ങിക്കഴിയുന്നതുവരെ ക്ഷമയോടു കാത്തുനിൽക്കണം.

(3) വാഹനം ഏതുദിക്കിലേയ്ക്കു പോകുന്നുവോ, ആ ദിക്കിനഭിമുഖമായി നിന്ന് ഇടതുകൈകൊണ്ടു കൈപിടിക്കമ്പിയിൽ പിടിച്ചു വലതുകാൽ ബസ്സിൻെറ നടപലകയിൽവച്ചു കയറുക. ഇങ്ങിനെയായാൽ വാഹനം അവിചാരിതമായി മുമ്പോട്ടു നീങ്ങിയാൽ തന്നെയും യാത്രക്കാരനു വാട്ടംപിടിച്ചു സുരക്ഷിതമായി നിൽക്കുവാൻ കഴിയും.

വാഹനത്തിൽനിന്നിറങ്ങുന്ന സന്ദർഭങ്ങളിലും മേല്പറഞ്ഞ നിയമങ്ങളിൽ അന്തർഭവിച്ചിട്ടുള്ള തത്വങ്ങൾ അനുസരിച്ചു പ്രവർത്തിക്കണം. വാഹനം നിൽക്കുന്നതുവരെ ഇരിപ്പിടത്തിൽനിന്നും ഇളകരുത്. വാഹനത്തിൽനിന്നും നടുറോഡിലേയ്ക്കു് ഇറങ്ങരുത്. ഗതാഗതത്തിൽ അകപ്പെട്ടുവാൻ അതു കാരണമാക്കിയേക്കും.

കാറിൽ സഞ്ചരിക്കുന്നവർ ആ വാഹനത്തിൽനിന്നും ഇറങ്ങുമ്പോൾ വളരെ ശ്രദ്ധിക്കേണ്ടതായിട്ടുണ്ട്. നടപ്പാതയുള്ളപക്ഷം അതിൻെറ അരികിലേ കാർ നിറുത്താവൂ. അല്ലാത്തപക്ഷം, റോഡരികിൽ കുറച്ചുസ്ഥലം വിട്ടിട്ടു നിറുത്തണം. ഇറങ്ങുന്നതു് എപ്പോഴും

നടപ്പായതിലേക്കായിരിക്കണം. ചില സന്ദർഭത്തിൽ ആ വശത്തു് ഇരിക്കുന്ന സ്നേഹിതന്മാരെ ഉപദ്രവിക്കാതിരിക്കണമെന്നു വിചാരിച്ചും, എളുപ്പത്തിനുവേണ്ടിയും, മറുവശത്തെ വാതിൽതുറന്നു ചിലർ റോഡിലേക്കിറങ്ങാറുണ്ടു്. ഈ രീതി നിയമവിരുദ്ധവും അപകടകരവുമാണു്. നടുറോഡിലെ ഗതാഗതത്തിലേയ്ക്കു് എടുത്തുചാടുകയാണു് ഒരാൾ ഇതുമൂലം ചെയ്യുന്നതു്. കാറിന്റെ റോഡിലേക്കുള്ള വാതിൽ തുറന്നിടുന്നതു മററു വാഹനങ്ങളുമായുള്ള സംഘട്ടനത്തിനു കൂടുതൽ എളുപ്പമുണ്ടാക്കിയേക്കും.

## വാഹനമര്യാദകൾ.

വാഹനങ്ങളിൽ സഞ്ചരിക്കുന്ന യാത്രക്കാർ അവയ്ക്കുള്ളിൽവച്ചു പല മര്യാദകളും പരിപാലിക്കേണ്ടതായിട്ടുണ്ടു്. വിശേഷിച്ചു പൊതുവാഹനങ്ങളിൽ ഇങ്ങിനെയുള്ള മര്യാദകൾക്കുള്ള സ്ഥാനം വളരെ പ്രാധാന്യമേറിയതാണു്. വിഭിന്ന സ്വഭാവക്കാരും, പലമാതിരി ആചാരമര്യാദകളോടുകൂടിയവരുമായി സ്ത്രീബാലവൃദ്ധാവധിയുള്ള ജനസഞ്ചയങ്ങളാണു് ഒരു പൊതുവാഹനത്തിൽ സഞ്ചരിക്കുന്നതു്. അതിനാൽ ഓരോരുത്തരും മററുള്ളവരുടെ സുഖസൗകര്യാദികൾക്കു വേണ്ടി കുറച്ചൊക്കെ വിട്ടുവീഴ്ചകൾ ചെയ്യേണ്ടതായിട്ടുണ്ടു്. ഒരു യാത്രക്കാരന്റെ അപമര്യാദയോ, ദുസ്സ്വാതന്ത്ര്യമോകൊണ്ടു് ഒരു ബസ്സിലുള്ള യാത്രക്കാർക്കു പരക്കെ അപകടമുണ്ടായേക്കാം.

വാഹനത്തിൽ കയറിക്കഴിഞ്ഞാൽ താഴെപ്പറയുന്ന ക്രമങ്ങൾ പരിപാലിക്കേണ്ടതു് അത്യാവശ്യമാണു്. ഓടിക്കൊണ്ടിരിക്കുന്ന വാഹനത്തിൽ നിരാലംബമായി എഴുന്നേററുനിൽക്കരുതു്. ബസ്സുകളുടെ വാതുക്കൽ മററുള്ളവർക്കു കയറുന്നതിനും ഇറങ്ങുന്നതിനും അസൌകര്യപ്പെടുന്നവിധം നിൽക്കരുതു്. ഇരിക്കുമ്പോൾ അടുത്തു് ഇരിക്കുന്ന ആളിന്റെ സൌകര്യംകൂടി പ്രത്യേകം നോക്കിക്കൊള്ളണം. ചിലർ സീററിൽ ഇരിക്കുമ്പോൾ നേരെ മുൻവശത്തെ സീററിൽ കാൽകൊള്ളിച്ചു അതിലിരിക്കുന്നവർക്കു് അസഹ്യതയുണ്ടാക്കാറുള്ളതു നന്നല്ല. കൈമുട്ടു ബസ്സിൻ പുറത്തേയ്ക്കിട്ടുകൊണ്ടു ചിലർ ചാരിയിരിക്കുന്നതിൽവച്ചുണ്ടായിട്ടുള്ള അപകടങ്ങൾ കുറച്ചൊന്നുമല്ല. ബസ്സിലിരുന്നുകൊണ്ടു വഴിയരികിലുള്ള ചില തൂണുകളിലും കമ്പിക്കാലുകളിലും തൊടുവാൻ ശ്രമിച്ചിട്ടുള്ള ആളുകളുടെ കൈകൾ ഒടിഞ്ഞ

പല ദൃഷ്ടാന്തങ്ങളുമുണ്ട്. ഓടിപ്പോകുന്ന വാഹനങ്ങളിൽനിന്നും തല പുറത്തേയ്ക്കിട്ട് വഴിമദ്ധ്യേ കാണുന്ന സ്നേഹിതന്മാരോടു സംസാരിക്കുക, കൈ, വെളിയിൽനീട്ടി വിളിക്കുക മുതലായ അപകടകരമായ ദുശ്ശീലങ്ങൾ അവശ്യം വർജ്ജ്യങ്ങളാണ്. ഡ്രൈവറുടെ ശ്രദ്ധ പതറുമാറുള്ള യാതൊരു പ്രവൃത്തിയും വാഹനങ്ങളിലിരുന്നുകൊണ്ട് ഒരു യാത്രക്കാരൻ ചെയ്യരുത്. കാറിൽ സഞ്ചരിക്കുന്നവരാണ് ഈ തെററു അധികമായി ചെയ്യാറുള്ളത്. ഗതാഗതബഹുലമായ രാജവീഥികളിൽ ഒരു ഡ്രൈവർ അയാളുടെ കൃത്യത്തിൽ ഏകാഗ്രനായിരിക്കുന്നില്ലെങ്കിൽ ഉണ്ടാകാവുന്ന അപകടങ്ങൾ ഇത്രയെന്നു പറയുവാനില്ല. അതിനാൽ ഡ്രൈവറുടെ ശ്രദ്ധ തിരിക്കുമാറുള്ള ശബ്ദങ്ങളും ചേഷ്ടകളും പ്രകടിപ്പിക്കുന്നവർ അക്ഷന്തവ്യമായ അകൃത്യമായിരിക്കും ചെയ്യുന്നതു്. മുൻസീററിലിരിക്കുന്നവർ ചിലപ്പോൾ കാറിന്റെയോ ബസ്സിന്റെയോ യന്ത്രഭാഗങ്ങളിൽ കൈകാലുകൾ വയ്ക്കുക, ബ്രേക്കിൽ പിടിക്കുക, സ്വിച്ചുകൾ വ്യാപരിപ്പിക്കുക മുതലായി പല കുസൃതികളും നടത്തി ഉപദ്രവങ്ങൾ ഉണ്ടാക്കുന്നു. ഈവക ചാപല്യങ്ങളുടെ ഭയങ്കരമായ ഭവിഷ്യൽഫലങ്ങളെ മനസ്സിൽ ധരിച്ച് യാത്രക്കാർ വിവേകത്തോടുകൂടി പെരുമാറേണ്ടതാകുന്നു.

## വീഥികൾ ഉപയോഗിക്കേണ്ട ക്രമം.

പൊതുവീഥികൾ ശുചിയായും സുരക്ഷിതമായും സൂക്ഷിക്കുന്നതിൽ ഓരോ പൌരനും അനുപേക്ഷ്യമായ കടമയുണ്ട്. വഴികളുടെ ശുചിത്വം അവയിൽ സഞ്ചരിക്കുന്നവരുടെ രക്ഷയ്ക്കു് അത്യന്താപേക്ഷിതമായിരിക്കുന്നു. ചപ്പുചിപ്പുകൾ, പഴത്തൊലികൾ, കുപ്പിമുറികൾ മുതലായവ തെരുവീഥികളിൽ എറിയുന്നതിനു് ചിലയാളുകൾക്കു യാതൊരു മടിയുമില്ല പൌരബോധത്തിന്റെ അഭാവം കൊണ്ടാണിപ്രകാരം പ്രവർത്തിക്കുന്നതെങ്കിലും, ചിലപ്പോൾ ഈവക പ്രവൃത്തികളുടെ ഫലം അവരവർതന്നെ അനുഭവിക്കേണ്ടിവന്നിട്ടുള്ള ദൃഷ്ടാന്തങ്ങളെങ്കിലും ജനങ്ങളുടെ കണ്ണു തുറപ്പിക്കേണ്ടതാണ്. പഴത്തൊലികളും കുപ്പിമുറികളും റോഡിലെറിഞ്ഞതു് ആരുതന്നെയായാലും അത്തരം സാധനങ്ങൾ വഴിയിൽ കാണുന്നപക്ഷം അവയെ മാററിക്കളയേണ്ടതു് പൌരബോധമുള്ള യാത്രക്കാരുടെ കടമയാണ്. അങ്ങിനെയുള്ള ഒരു സൽപ്രവൃത്തിമൂലം ഒരാളിനെ എങ്കിലും

തെന്നിവീഴാതെയും, കാൽ മുറിയാതെയും രക്ഷപ്പെടുത്തുവാൻ കഴിഞ്ഞാൽ അതു് അത്യന്തം ചാരിതാൎത്ഥ്യജനകമായി കരുതേണ്ടതാകുന്നു. നിസ്സാരമായ ഒരു പ്രവൃത്തിമൂലം വലുതായ പരോപകാരം ചെയ്യുവാൻ ഈദൃശസന്ദർഭങ്ങൾ ഒരുവനെ പ്രാപ്തനാക്കിത്തീർക്കുന്നു. മററുള്ളവർ പരിഹസിക്കുമെന്നു വിചാരിച്ചു് ചിലർ ഒരു കുപ്പിക്കഷ്ണം റോഡിൽനിന്നു മാററുവാൻ മടിക്കുന്നു. എന്നാൽ കൎത്തവ്യബോധമില്ലാത്ത ഒരുവൻെറ തെററിനെ തിരുത്തുന്ന ആളിനെ പരിഹസിക്കുന്നവർ മൂഢന്മാരാണെന്നു വിചാരിച്ചു സമാധാനപ്പെടുകയല്ലാതെ സ്വകൃത്യനിൎവ്വഹണത്തിൽനിന്നും ആരും വിരമിക്കേണ്ടതില്ല.

## റോഡുമൎയ്യാദകൾ.

വിദ്യാഭ്യാസത്തിൻെറ ഒരു പ്രധാനോദ്ദേശം സ്വഭാവസംസ്കരണമാണു്. പാഠശാലകളിലുള്ള അധ്യയനംകൊണ്ടുമാത്രം ഒരാളിനു് പൂൎണ്ണമായ സ്വഭാവസംസ്കാരം ലഭിച്ചുവെന്നു വരുന്നതല്ല. പുറത്തു സഞ്ചരിക്കുമ്പോഴും ഒരുവൻെറ സ്വഭാവസംസ്കരണത്തിനുള്ള അവസരങ്ങളും പരിതഃസ്ഥിതികളും സംജാതമായിക്കൊണ്ടിരിക്കുന്നു. അതിനാൽ തെരുവീഥികൾപോലും ഒരുവൻെറ സ്വഭാവരൂപീകരണത്തിനുള്ള പരിശീലനരംഗങ്ങളായി കരുതപ്പെടേണ്ടതാണു്. എന്തെന്നാൽ അവിടെവച്ചു് അയാൾ ബാഹ്യലോകത്തിൻെറ വിവിധമാതൃകകളുമായി ഇടപെടുന്നു; വിഭിന്ന സ്വഭാവക്കാരായ ജനങ്ങളുമായി സംഘടിക്കുന്നു; പലവിധപരിതഃസ്ഥിതികളിൽ പെരുമാറുന്നു; നിരവധി സംഭവങ്ങൾക്കു് സാക്ഷിത്വവും ചിലപ്പോൾ ഭാഗഭാഗിത്വവും വഹിക്കുന്നു. പൊതുവീഥികൾ മനുഷ്യരുടെ മാന്യതയുടേയും സംസ്കാരത്തിൻെറയും പ്രദർശനസ്ഥലങ്ങളുമാണു്. പൌരധൎമ്മത്തിൻെറ പ്രാഥമികപാഠങ്ങൾ പലതും ഒരു യുവാവു് അവിടെവച്ചു് മനസ്സിലാക്കേണ്ടിയിരിക്കുന്നു. റോഡുമര്യാദകളെപ്പററി നാം ഇതിനുമുമ്പു് സൂചിപ്പിച്ചിട്ടുണ്ടല്ലോ. നമ്മോടു മററുള്ളവർ എങ്ങിനെ പെരുമാറണമെന്നു നാം പ്രതീക്ഷിക്കുന്നുവൊ, ആ വിധത്തിൽ നാം മററുള്ളവരോടു പെരുമാറുന്നതിലാണു് മര്യാദയുടെ അടിസ്ഥാനതത്വം അന്തർഭവിച്ചിരിക്കുന്നതു്. റോഡുമര്യാദയുടേയും ആന്തരതത്വം ഇതുതന്നെ. പരോപകാരപ്രവണതയായിരിക്കണം ഒരുവൻെറ പ്രവൃത്തികൾക്കു പ്രേരകമായി നിൽക്കേണ്ടതു്.

ഒരു വീഥിയിൽ എല്ലായ്പ്പോഴും നമ്മുടെ സഹായം അർഹിക്കുന്ന പലരേയും കണ്ടേക്കാം. കുരുടന്മാർ, മൂടന്തന്മാർ, വഴി നിശ്ചയമില്ലാത്തവർ മുതലായി നിസ്സഹായരായ പലരും വിഷമിക്കുന്നതായി നാം കണ്ടേക്കാം. അപകടത്തിൽപെട്ടു വലയുന്നവരും ചുരുക്കമല്ലായിരിക്കാം. ഇവർക്കൊക്കെ വേണ്ടി നൽകപ്പെടുന്ന സഹായങ്ങൾ ഒരുവൻെറ ജീവിതത്തിലെ നേട്ടങ്ങളായി കരുതപ്പെടേണ്ടതാണ്. പരോപകാരപരമായ പ്രവൃത്തികളത്രെ മനുഷ്യമഹത്വത്തിൻെറ മാനദണ്ഡം.

കുട, വടി, മുതലായവയുംകൊണ്ട് റോഡിൽകൂടി നടക്കുന്നവർ, അവമൂലം മററുള്ളവർക്ക് അസൌകര്യങ്ങളും ഉപദ്രവങ്ങളും ഉണ്ടാകാതെ സൂക്ഷിക്കണം. മുൻവശത്തെ ഗതാഗതം മറയ്ക്കത്തക്ക വിധം കുട നിവർത്തിപ്പിടിച്ചുകൊണ്ടു നടക്കരുതു്. അതുപോലെതന്നെ മടക്കിയ കുടയും ചിലപ്പോൾ വടിയും അലക്ഷ്യമായി കറക്കിക്കൊണ്ടും കക്ഷത്തിൽവച്ച് മുൻപോട്ടോ പുറകോട്ടോ നീട്ടിക്കൊണ്ടും നടക്കുന്നതിൽവച്ചു മററു റോഡുസഞ്ചാരികൾക്ക് ഉപദ്രവമുണ്ടാകുന്നു. അഗ്നിശമനയന്ത്രത്തിൻെറയോ, ആതുരരക്ഷാവാഹനത്തിൻെറയോ ശബ്ദംകേട്ടാൽ ഉടൻ വഴിമാറിക്കൊടുക്കണം. ആപത്തിൽനിന്ന് ജീവരക്ഷയും ധനരക്ഷയും ചെയ്യുവാൻ തീവ്രവേഗത്തിൽ പോകുന്ന മേല്പറഞ്ഞ വാഹനങ്ങൾക്കു യാതൊരു പ്രതിബന്ധവുമുണ്ടാക്കാതെ അവയുടെ അപ്രതിഹതമായ സഞ്ചാരത്തെ സഹായിക്കേണ്ടതു് സകല പൌരന്മാരുടേയും കടമയാണ്.

മഴക്കാലങ്ങളിൽ, മററവസരങ്ങളിലെക്കാൾ കൂടുതലായി സൂക്ഷിച്ചു നടക്കണം. നനഞ്ഞ തറയിൽ അപകടങ്ങൾക്കു കൂടുതൽ എളുപ്പമുണ്ട്. റബർസോളുകളുള്ള ചെരിപ്പുകൾ മഴക്കാലങ്ങളിൽ വഴിനടക്കുവാൻ ഉപയോഗിക്കുന്നതു് ആശാസ്യമല്ല. പല വഴികളും മഴക്കാലത്തു കാൽനടക്കാർ തെററിവീഴത്തക്കവിധം ചളിയടിഞ്ഞു കിടന്നേക്കും. അങ്ങിനെയുള്ള സ്ഥലങ്ങളിൽ അലക്ഷ്യമായി നടക്കരുതു്. പാഠശാലയിൽപോകുന്ന കുട്ടികളും കച്ചേരികളിൽ പോകുന്ന ഉദ്യോഗസ്ഥന്മാരും വർഷകാലത്തു വീട്ടിൽനിന്ന് കാലേകൂട്ടിത്തിരിക്കുന്നതു നന്നായിരിക്കും. മഴക്കാലത്തു ധിറുതിയിലുള്ള സഞ്ചാരം അപകടമുണ്ടാക്കുവാൻ പര്യാപ്തമാണ്. സ്കൂളുകളും കച്ചേരികളും തുടങ്ങുന്ന സമയങ്ങളിൽ റോഡുകളിലെ ഗതാഗതബഹളം അസാധാരണവുമാണല്ലൊ.

## തെരുവിൽ കളി.

തെരുവീഥികളിൽ കളിക്കുക കുട്ടികളെസംബന്ധിച്ചിടത്തോളം സർവ്വസാധാരണമായ ഒരു ദുശ്ശീലമാണ്. നഗരവീഥികളിൽ ഇതു മൂലം സംഭവിക്കുന്ന അപകടങ്ങൾ അനവധിയാണ്. കളിയുടെ വിനോദത്തിലും വാശിയിലും മതിമറന്നു കുട്ടികൾ വഴിയരികുകൾ വിട്ട് നടുറോഡിൽ പ്രവേശിക്കുന്നതും, വേഗത്തിലോടിച്ചുവരുന്ന കാറുകളുടേയും ബസ്സുകളുടേയും അടിയിൽ പെടുന്നതുമായ സംഭവങ്ങൾ ഇക്കാലത്തു ചുരുക്കമല്ല. പബ്ളിക്കുവഴികളെ കളിസ്ഥലങ്ങളായി ഉപയോഗിക്കുന്ന രീതിതന്നെ നിയമവിരുദ്ധമാണ്. അതിൽവച്ചുണ്ടാകാവുന്ന ഭയങ്കരമായ അപകടങ്ങളെ പരിഗണിച്ചു രക്ഷകർത്താക്കന്മാർ ഈ ദുശ്ശീലത്തിൽനിന്നും തങ്ങളുടെ സന്താനങ്ങളെ വിരമിപ്പിക്കേണ്ടതു് അത്യന്താപേക്ഷിതമായിത്തീർന്നിരിക്കുന്നു.

റോഡിനടുത്തുള്ള കളിസ്ഥലങ്ങളിൽനിന്നും പന്തുകളും മററും നടുറോഡിലേക്കു വീണുപോയാൽ ചില കുട്ടികൾ റോഡിലെ ഗതാഗതനിലയെപ്പററി യാതൊരു ചിന്തയുംകൂടാതെ പാഞ്ഞുചെല്ലുന്നതു നാം ചിലപ്പോൾ കാണുന്നു. ഇതിൽവച്ചുണ്ടാകുന്ന അപകടങ്ങളും ഗൗരവാവഹമായിട്ടുള്ളവയാണ്. അപ്രകാരമുള്ള സന്ദർഭങ്ങളിൽ വളരെ സൂക്ഷിച്ചും വാഹനങ്ങളുടേയും കാൽനടക്കാരുടേയും ഗതിയെ പരിശോധിച്ചും ഏററവും സുരക്ഷിതമായ പരിതഃസ്ഥിതികളിലുംമാത്രമേ കുട്ടികൾ റോഡിൽചെന്നു തങ്ങളുടെ കളിക്കോപ്പുകൾ വീണ്ടെടുക്കാവൂ.

കുട്ടികളെക്കൂടാതെ നിരുത്തരവാദികളായ യുവാക്കളും വിനോദങ്ങൾക്കുവേണ്ടി പൊതുവീഥികളെ ദുരുപയോഗപ്പെടുത്താറുണ്ട്. വഴികളിൽ പട്ടംപറത്തുക, പ്രാക്കളെ മേല്പോട്ടു വിടുക മുതലായുള്ള വിനോദങ്ങളിൽ പ്രായമായവരും ചിലപ്പോൾ ഏർപ്പെടുന്നു. ഊർദ്ധ്വദൃഷ്ടികളായി മതിമറന്നു നടക്കുന്ന ഇക്കൂട്ടർക്കു നേരിടുന്ന അപകടങ്ങൾ അവരുടെ വിവേകശൂന്യതയ്ക്കു തക്ക ശിക്ഷയായിരിക്കുമെങ്കിലും ഇവർനിമിത്തം പൊതുജനരക്ഷയ്ക്കുണ്ടാകുന്ന വിഘാതത്തിനു പരിഹാരമുണ്ടാക്കേണ്ടതു് അത്യാവശ്യമായിരിക്കുന്നു. വഴിയാത്രക്കാർക്കും, വാഹനമോടിക്കുന്നവർക്കും ശരീരക്ഷതമുണ്ടാക്കുന്നതിനു പര്യാപ്തമായ 'കുട്ടിയുംകോലുംകളി' മുതലായവയ്ക്കു റോഡുകൾ ഉപ-

യോഗിക്കുന്നതും പൊതുജനരക്ഷയ്ക്കുവേണ്ടി നിരോധിക്കേണ്ടതായ ഒരു വിനോദമാണ്.

കാളവണ്ടികളുടേയും കുതിരവണ്ടികളുടേയും പുറകിൽ പിടിച്ചുകൊണ്ടു വണ്ടിയുടെ വേഗത്തിൽ ഓടുവാൻ ശ്രമിക്കുന്ന കുട്ടികളും വലുതായ അപകടങ്ങൾക്കു സ്വയം സമപ്പിതരാകുകയാണു ചെയ്യുന്നതു്. സാഹസബുദ്ധിയെക്കാൾ ബുദ്ധിശൂന്യതയാണ് ഈമാതിരി പ്രവൃത്തികളിൽ കൂടുതലായി പ്രത്യക്ഷപ്പെടുന്നതു്. വണ്ടി പെട്ടെന്നു നിൽക്കുകയോ, അഥവാ കാളയോ കുതിരയോ സാമാന്യത്തിൽ കവിഞ്ഞുള്ള വേഗത്തിൽ ഓടുകയോ ചെയ്യുന്നപക്ഷം ബാലൻെറ കഥ പരിതാപകരമായിരിക്കും.

മേല്പറഞ്ഞവിധം ബാലമനസ്സുകൾക്ക് ആകർഷകവും, എന്നാൽ അപകടകരമായ അനന്തരഫലങ്ങൾക്കു കാരണഭൂതവുമായ വിനോദങ്ങൾ നമ്മുടെ വീഥികളിൽ പ്രചരിക്കാതെയിരിക്കുവാൻ രക്ഷകർത്താക്കളും അദ്ധ്യാപകന്മാരും നിഷ്കർഷ വിചാരിക്കേണ്ടതാണെന്നുമാത്രം പ്രസ്താവിച്ചുകൊണ്ടു ഈ പ്രബന്ധം ഇവിടെ ഉപസംഹരിച്ചുകൊള്ളുന്നു.



# അനുബന്ധം 1.

~~~~~~~~~

## ഗതാഗതവിനോദങ്ങൾ.

റോഡുനിയമങ്ങൾസംബന്ധിച്ചുള്ള ഉൽബോധനങ്ങളും പരിശീലനങ്ങളും വിദ്യാഭ്യാസകേന്ദ്രങ്ങൾമുഖാന്തിരം പ്രചരിപ്പിക്കേണ്ടതിൻെറ ആവശ്യകതയെപ്പററി ഈ ഗ്രന്ഥത്തിൻെറ പ്രാരംഭത്തിൽ പ്രതിപാദിച്ചുകഴിഞ്ഞിട്ടുണ്ട്. ഏതൊരു വിജ്ഞാനവും ജനസമുദായത്തിൽ ഗാഢമായി പതിയുന്നതിനുള്ള ഉത്തമമാൎഗ്ഗം, ആ സമുദായത്തിലെ ബാലവിഭാഗത്തിനു തദ്വിഷയകമായ പരിശീലനം നൽകുകയാണ്. വിശേഷിച്ച്, ക്രമപരിപാലനവും, അച്ചടക്കവും ശീലിക്കുന്നതിനുള്ള കഴിവും സന്നദ്ധതയും പ്രായമാകുംതോറും ജനങ്ങളിൽ കുറഞ്ഞുവരുന്നതിനാൽ റോഡുനിയമങ്ങളേപ്പോലെയുള്ള വ്യവസ്ഥകളുടെ അഭ്യസനം വിദ്യാലയജീവിതകാലത്തുതന്നെ നടത്തിയിരുന്നാൽമാത്രമേ പ്രയോജനകരമായിത്തീരുകയുള്ളൂ. ബാലഹൃദയത്തിൽ പതിയുന്ന ശീലങ്ങൾ അനന്തരകാലത്തു് ഒരു ജനസമുദായത്തിൻെറ ആചാരമൎയ്യാദകളായി പരിണമിക്കുന്നു. ഈ തത്വത്തെ അടിസ്ഥാനപ്പെടുത്തിയാണ് എല്ലാ പരിഷ്കൃതരാജ്യങ്ങളിലും പൌരനിയമങ്ങൾസംബന്ധിച്ചുള്ള ബോധനത്തിനു വിദ്യാലയങ്ങളിലെ പാഠപദ്ധതിയിൽ പ്രത്യേകസ്ഥാനമനുവദിച്ചിട്ടുള്ളതു്. ഇംഗ്ലണ്ടിലും അമേരിക്കയിലും ഇപ്രകാരമുള്ള പരിശീലനംമൂലം പൊതുജനമണ്ഡലത്തിൽ റോഡുനിയമപരിപാലനബുദ്ധി സാരമായി വളൎന്നുവന്നിട്ടുണ്ടെന്നും, റോഡപകടങ്ങളുടെ സംഖ്യ സുസ്പഷ്ടമായവിധം കുറഞ്ഞിട്ടുണ്ടെന്നും കാണുന്നു. ഇൻഡ്യയിൽ ഈദൃശപരിശ്രമങ്ങൾക്കു പറയത്തക്ക പുരോഗതിയുണ്ടായിട്ടില്ലെന്നുള്ളതു പരിതാപകരമായ ഒരു പരമാൎത്ഥമാകുന്നു.

ബാലികാബാലന്മാൎക്കു റോഡുനിയമങ്ങളെപ്പററിയുള്ള ബോധം ജനിപ്പിക്കുന്നതിന് ഏററവും പററിയ മാൎഗ്ഗം പ്രസ്തുത നിയമങ്ങളുടെ പരിശീലനം വിദ്യാലയങ്ങളിലെ കായികവിനോദങ്ങളുടെ കൂട്ടത്തിൽ ഉൾപ്പെടുത്തുകയാണെന്നുള്ള അഭിപ്രായം സൎവ്വാദൃതമാ
~~~~~~~~~

യിട്ടുള്ളതാണ്. കളികളിൽ കലർത്തിയുള്ള പാഠക്രമം ബാലഹൃദയങ്ങളിൽ അനായാസേന പതിയുകയും സ്ഥായിയായി നിലനിൽക്കുകയുംചെയ്യുന്നു. അതിനാൽ ഈ ഗ്രന്ഥത്തിൽ ഇതുവരെ പ്രതിപാദിച്ചിട്ടുള്ള ഗതാഗതതത്വങ്ങളും നിയമങ്ങളും കായികവിനോദങ്ങളുടെ രൂപത്തിൽ പ്രായോഗികപാഠങ്ങളാക്കി നിബന്ധിക്കുന്നതു് ബാലവിദ്യാർത്ഥികളുടെ പരിശീലനപദ്ധതിയിൽ ഉത്തമമായ ഒരുപാധിയായിരിക്കുമെന്നു വിശ്വസിക്കുന്നു. 'ഗതാഗതവിനോദങ്ങൾ' വിദ്യാലയങ്ങളിൽ ഇപ്പോൾ നടപ്പിലിരിക്കുന്ന ഡ്രിൽ, സ്കൗട്ടുമുറകൾ, മററു കായികാഭ്യാസങ്ങൾ എന്നിവയോടനുബന്ധിച്ച് വിദ്യാർത്ഥികളെ ശീലിപ്പിക്കാവുന്നതാണ്. ഈ പാഠങ്ങൾ പ്രാരംഭത്തിൽ അദ്ധ്യാപകന്മാരുടെ സഹായത്തോടുകൂടി പഠിച്ച്, അനന്തരം കുട്ടികൾക്കുതന്നെ അവരുടെ സാധാരണവിനോദങ്ങളുടെകൂട്ടത്തിൽ പ്രയോഗിക്കുവാൻ യാതൊരു പ്രയാസവുമില്ലാത്തതുമാണ്. സാധാരണ പാഠങ്ങൾ പഠിക്കുന്നതിനുള്ള ആയാസമൊന്നുംകൂടാതെ, സാമാന്യതത്വങ്ങൾ മനസ്സിൽ പതിയുവാൻ ഈ വിനോദപാഠങ്ങൾ ഏററവും ഉപയുക്തമായിരിക്കും. ഇവിടെ നൽകപ്പെട്ടിരിക്കുന്ന പാഠങ്ങൾ ഏതാനും മാതൃകകൾമാത്രമാണ്. അദ്ധ്യാപകാദ്ധ്യേതാക്കളുടെ മനോധർമ്മമനുസരിച്ച് ഇവയുടെ അടിസ്ഥാനത്തിന്മേൽ പല കായികവിനോദങ്ങളും കൂടുതലായി സംഘടിപ്പിക്കാവുന്നതും പ്രായോഗികമാക്കാവുന്നതുമാണ്.

ഗതാഗതവിനോദങ്ങൾക്കു്, സ്കൂൾവക കളിസ്ഥലം ആവശ്യാനുസരണം ഉപയോഗക്കുവാൻ വേണ്ട സജ്ജീകരണങ്ങൾ നടത്തണം. റോഡുകൾ, കവലകൾ, മൂക്കുകൾ, ചന്തകൾ മുതലായവ ഒരു നാടകസ്റ്റേജിലെന്നപോലെ രൂപവൽക്കരിക്കണം. കാൽനടക്കാർ, മോട്ടാർവാഹനങ്ങൾ, അഗ്നിശമനയന്ത്രങ്ങൾ, ആംബുലൻസുകൾ മുതലായവയെ ബാലന്മാർതന്നെ പ്രതിനിധീകരിക്കണം. ഉദാഹരണമായി

1. ഒരു കുട്ടി ഒരു കാൽനടക്കാരനാകുക.

2. രണ്ടു കുട്ടികൾ ഒരു മോട്ടോർകാറിൻെറ ഭാഗമഭിനയിക്കുക.

3. മൂന്നു കുട്ടികൾ ഒരു അഗ്നിശമനയന്ത്രത്തെ പ്രതിനിധീകരിക്കുക.

4. നാലു കുട്ടികൾ ഒരു മോട്ടോർബസ്സോ ലോറിയോ ആയി അഭിനയിക്കുക.

5. രണ്ടു കുട്ടികളും ഒരു സ്ട്രെച്ചറും ഒരു ആംബുലൻസു വണ്ടിയായി സങ്കല്പിക്കപ്പെടുക.

വിനോദങ്ങൾ കുറച്ചുകൂടി വാസ്തവികമാക്കുവാൻ കടലാസു കൊണ്ടുള്ള തൊപ്പികൾ മററുപകരണങ്ങൾ മുതലായവ ഉപയോഗ പ്പെടുത്താവുന്നതാണ്.

ഓരോ വാഹനവിഭാഗത്തിലും നേതൃത്വം വഹിക്കുന്ന കുട്ടി അതതു വാഹനത്തിൻെറ ഡ്രൈവറായി അഭിനയിക്കേണ്ടതും, ഹോൺശബ്ദം പുറപ്പെടുവിക്കുക മുതലായ മുന്നറിവുകൾ കൃത്രിമ ശബ്ദരൂപത്തിൽ നൽകേണ്ടതുമാണ്.

വാഹനപ്രാതിനിധ്യംവഹിക്കുന്ന കുട്ടികൾ ഒന്നിനുപുറകേ ഒന്നാ യി, മുൻപേ നടക്കുന്ന കുട്ടിയുടെ തോളിൽ കൈകൾ നീട്ടിപ്പിടിച്ചു കൊണ്ടു നടക്കണം. എല്ലാ കളികളിലും വാഹനങ്ങളുടെ പ്രാതി നിധ്യം അത്യാവശ്യമാണ്.

കളികൾ അവയുടെ സന്ദർഭം അനുസരിച്ച് ഓരോന്നായി താഴെ വിവരിക്കുന്നു.

## പാഠം 1.

## കാൽനട.

### (a) നടപ്പാതകൾ ഇല്ലാത്ത റോഡിൽ.

കളിസ്ഥലത്തു് നടപ്പാതയില്ലാത്ത ഒരു റോഡ് രൂപവൽക്ക രിക്കുക. നടപ്പാതയില്ലാത്ത റോഡുപയോഗിക്കേണ്ട ക്രമമനുസ രിച്ച് രണ്ടാമദ്ധ്യായത്തിൽ വിവരിച്ചിട്ടുള്ളതുപോലെ റോഡിൻെറ അരികുകളിൽക്കൂടി ഗതാഗതത്തിനഭിമുഖമായി അതായതു് അവര വരുടെ വലതുവശംചേൎന്നു സഞ്ചരിക്കുക. രാത്രിസഞ്ചാരത്തിനു നിറംകുറഞ്ഞ വസ്ത്രംതന്നെ ധരിക്കണമെന്നു പറഞ്ഞിട്ടുള്ളതും ഇവി

ടെ അഭിനയത്തിൽ ഓർത്തിരിക്കേണ്ടതാണു്. നിറംകുറഞ്ഞ വസ്ത്രം സുലഭമല്ലാത്തപക്ഷം അതിനുപകരം ഒരു വെളുത്ത കൈലേസു് കയ്യിലോ കഴുത്തിലോ കെട്ടുകയോ ഒരു റാന്തൽവിളക്കു കയ്യിൽ എടുത്തുകൊള്ളുകയോ ചെയ്യാവുന്നതാണു്.

സൂചന:—നടപ്പാതയിലെ ഗതാഗതത്തിൻെറ അഭിനയമാണു് ഇവിടെ നടത്തുന്നതെങ്കിലും റോഡിൻെറ ഇതരഭാഗങ്ങളിൽക്കൂടി പോകുന്ന വാഹനങ്ങളും മററും മുറയ്ക്കു വന്നും പോയും ഇരിക്കുന്നതും ഇവിടെ അവസരോചിതമായി പ്രകടിപ്പിച്ചുകൊള്ളേണ്ടതാണു്.

## പാഠം 2.

## നടപ്പാതകൾ ഉള്ള റോഡിൽ.

മേല്പറഞ്ഞതുപോലെ നടപ്പാതയോടുകൂടിയ ഒരു റോഡ് ക്ലാസ്സ് സ്ഥലത്തു വേർതിരിച്ചെടുക്കുക. വിദ്യാർത്ഥികൾ താഴെപ്പറയുന്ന അഭിനയങ്ങൾ നടത്തുക.

1. കാൽനടക്കാർ പുരോഭാഗത്തുള്ള ഗതാഗതത്തിനഭിമുഖമായി സഞ്ചരിക്കത്തക്കവണ്ണം നടപ്പാതയുടെ ഇടതുവശംചേൎന്നു നടക്കുക.

2. നടപ്പാതയിൽ പഴത്തൊലികൾ, കുപ്പിമുറികൾ, കൽക്കഷണങ്ങൾ മുതലായവ ഇട്ടേയ്ക്കുക. എന്നിട്ടു് അതിൽക്കൂടി നടക്കുന്നവർ ഈവക പ്രതിബന്ധങ്ങൾ എടുത്തു് ഒഴിഞ്ഞ സ്ഥലങ്ങളിലോ ചവററുകൊട്ടകളിലോ ഇട്ടു മററു യാത്രക്കാരുടെ യാത്രയെ സുരക്ഷിതമാക്കിത്തീർക്കുന്നതായി അഭിനയിക്കുക.

3. മഴക്കാലത്തു കാൽനടക്കാർ കുട പിടിച്ചുകൊണ്ടു പോകുന്നതിനെ പ്രകടിപ്പിക്കുക. കുട ചായ്ച്ചു ഗതാഗതം മറയ്ക്കുന്ന മട്ടിൽ പിടിക്കാതെ നേരേ പിടിക്കുക. മറെറാരു കാൽനടക്കാരൻ എതിരേവരുമ്പോൾ അയാളുടെ കുടയുമായി സംഘട്ടനമുണ്ടാകാതെ കുട ഒരുവശത്തേയ്ക്കു ചായ്ച്ചുകൊടുക്കുന്നതായി കാണിക്കുക.

4. മേൽ കാണിച്ച കളികളുടെ മറുവശംകൂടി താഴെപ്പറയും പ്രകാരം അഭിനയിക്കുക.

ഉദാ:—(a) ഒരു കാൽനടക്കാരൻെറ പാദം കുപ്പിമുറികൊണ്ടു മുറിയുന്നു. കണ്ടുനിൽക്കുന്നവർ പ്രഥമശുശ്രൂഷയ്ക്കു് ഓടിയെത്തുന്നു. രക്തപ്രവാഹം നിറുത്തുക, മുറിവു വച്ചുകെട്ടുക, ആളിനെ ആശുപത്രിയിലേയ്ക്കു മാററുക മുതലായവ നിർവ്വഹിക്കുന്നു.

(b) ഒരു പഴത്തൊലിയിൽ ചവുട്ടി ഒരു കാൽനടക്കാരൻ തെന്നി വീഴുന്നു. പ്രഥമശുശ്രൂഷകർ വന്നു വേണ്ട പരിചരണങ്ങൾ നടത്തുന്നു.

(c) ഒരു യാത്രക്കാരൻ കുടയോ വടിയോ വല്ലാതെ പിടിച്ചുകൊണ്ടു നടന്നതിൽവച്ചു് മറെറാരാളിൻെറ കണ്ണിനു കേടുപററുന്നു. മേൽപറഞ്ഞപ്രകാരം പ്രഥമശുശ്രൂഷകർ പരിചരിക്കുന്നു.

## പാഠം 3.

## റോഡ് വിലങ്ങുക

കളിസ്ഥലത്തു്, പല റോഡുകൾ വന്നുചേരുന്ന ഒരു കവല ഉണ്ടാക്കുക. വാഹനഗതാഗതം പ്രകടിപ്പിക്കുക. നടപ്പാതയുള്ള പക്ഷം അതിലൂടെയും, ഇല്ലാത്തപക്ഷം റോഡരികിൽക്കൂടിയും കാൽനടക്കാർ സഞ്ചരിക്കുന്നു.

മൂന്നാം അദ്ധ്യായത്തിൽ വിവരിച്ചിട്ടുള്ളതുപോലെ റോഡു വിലങ്ങുന്ന രീതി പരിശീലിപ്പിക്കുക.

ഉദാ:—നടപ്പാതയുള്ളപക്ഷം അവിടെയോ ഇല്ലാത്തപക്ഷം റോഡിൻെറ അരികിലോ സ്വല്പം നിൽക്കുക.

---

അഭിമുഖമായി വരുന്ന ഗതാഗതത്തെ, വിശേഷിച്ചും മൂലകൾ തിരിഞ്ഞുവരുന്ന വാഹനങ്ങളേയും കാണത്തക്കവിധം വലത്തോട്ടു നോക്കുക. റോഡിൻെറ നടുഭാഗത്തേയ്ക്കു ശ്രദ്ധാന്തിയോടു നടക്കുക.

റോഡു നിർബ്ബാധമായാൽ ഇടതുഭാഗംനോക്കി റോഡിൻെറ എതിർവശത്തേയ്ക്കു തരണംചെയ്തു നടപ്പാതയിലോ അതില്ലെങ്കിൽ റോഡിൻെറ അരികിലോ ചെന്നെത്തുക.

റോഡു തരണംചെയ്യുന്നതു് കാൽനടക്കാരനെസംബന്ധിച്ചിടത്തോളം സർവ്വപ്രാധാന്യം വഹിക്കുന്ന ഒരു കൃത്യമാകയാൽ തൽസംബന്ധമായ ബോധനം കുട്ടികളുടെ ഉപബോധമനസ്സിൻെറ അവിഭാജ്യഭാഗമായി പരിണമിക്കത്തക്കവിധം പരിശീലനം നൽകേണ്ടതാണു്. അതിനാൽ പരിശീലനസമയത്തു് കുട്ടികളെ സങ്കല്പിത റോഡിൻെറ അരികിലോ നടപ്പാതയിലോ നിറുത്തി റോഡു തരണം ചെയ്യുമ്പോഴുള്ള ഓരോ പ്രവൃത്തിയും നിർവ്വഹിക്കുമ്പോൾ യഥാക്രമം 'ഞാൻ നിൽക്കുന്നു' 'ഞാൻ നോക്കുന്നു' 'ഞാൻ ശ്രദ്ധിക്കുന്നു' 'ഞാൻ വലതുവശം നോക്കുന്നു' (അനന്തരം ഏതാനും അടി നടന്നിട്ടു്) 'ഞാൻ ഇടതുവശം നോക്കുന്നു' എന്നിങ്ങനെ ഉറക്കെ ഉച്ചരിപ്പിച്ചുകൊണ്ടു് നടത്തുന്നതു് നന്നായിരിക്കും.

അതിനുശേഷം താഴെപ്പറയുന്ന കൃത്യങ്ങൾകൊണ്ടുണ്ടാകാവുന്ന അനിഷ്ടഫലങ്ങൾ കുട്ടികളുടെ മനസ്സിൽ പതിയത്തക്കവിധം പ്രകടനങ്ങൾ നടത്തുക.

1. റോഡിൽ ഓടുകയും മറിഞ്ഞുവീഴുകയും ചെയ്തിട്ടു് കാർ ദേഹത്തു കയറുന്നതു്.

2. കവലകളിൽ റോഡ് തരണംചെയ്യാൻ ശ്രമിച്ചു് കാർ ദേഹത്തു കയറുന്നതു്.

3. കോണോടുകോൺ തരണംചെയ്തു് ദേഹത്തു വാഹനം കയറുന്നതു്.

4. നിറുത്തിയിരിക്കുന്ന കാറുകൾക്കിടയിൽക്കൂടി തരണം ചെയ്തു അപകടമുണ്ടാകുന്നതു്.

ഇവയോടൊന്നിച്ചു ഗതാഗതമദ്ധ്യേ പെട്ടുപോയാൽ ശാന്തമായി നിൽക്കുന്നതിൻെറ അഭിലഷണീയത വിദ്യാർത്ഥികളുടെ ഹൃദയത്തിൽ പതിയത്തക്കവിധം അഭിനയിപ്പിക്കുക.

## പാഠം 4.

### ട്രാഫിക്‌പോലീസ്.

മേല്പറഞ്ഞരീതിയിൽ, കളിസ്ഥലത്തു റോഡു് രൂപവൽക്കരിച്ചിട്ടു്, ട്രാഫിക്ക്പോലീസിൻെറ സ്ഥാനത്തു കഴിയുമെങ്കിൽ വേഷവിധാനത്തോടുകൂടി വിദ്യാൎത്ഥികളെ നിയോഗിച്ചു് വാഹനഗതാഗതം നിയന്ത്രിക്കുന്നതിനെ അഭിനയിക്കുക. എന്നിട്ടു്,

1. 'നിൽക്കുക, നോക്കുക, ശ്രദ്ധിക്കുക' എന്നുള്ള സാമാന്യനിയമം അനുസരിച്ചു കാൽനടക്കാർ റോഡു് തരണംചെയ്യുക.

2. ട്രാഫിക്ക്പോലീസിൻെറ നിർദ്ദേശം അനുസരിച്ചു റോഡു തരണംചെയ്യുന്നതുകൊണ്ടുള്ള വിവിധഗുണങ്ങൾ വെളിവാകത്തക്ക വിധത്തിൽ പ്രകടനങ്ങൾ നടത്തുക.

## പാഠം 5.

അഗ്നിശമനയന്ത്രം, ആംബുലൻസ് എന്നിവ വരുമ്പോൾ അവയ്ക്കു് നിർബാധം സഞ്ചരിക്കുവാൻ ഇടകൊടുക്കുന്നതു് അഭിനയിക്കുക.

കുട്ടികൾ, കുരുടന്മാർ, കൈകാലുകൾ സ്വാധീനമില്ലാത്തവർ എന്നിവർ ഉപവീഥികളിൽനിന്നും മററും റോഡിൽ പ്രവേശിക്കാൻ തുടങ്ങുമ്പോൾ അവൎക്കു വേണ്ട നിർദ്ദേശങ്ങൾ നൽകി അപകടങ്ങളിൽനിന്നും രക്ഷിക്കുന്ന രംഗങ്ങളും അഭിനയവിഷയമാക്കാവുന്നതാണു്.

മേൽകാണിച്ചിട്ടുള്ള പാഠങ്ങൾ കേവലം മാതൃകകൾ മാത്രമാണെന്നു സൂചിപ്പിച്ചിട്ടുണ്ടല്ലോ. ഓരോ സ്കൂളിലെ സൌകര്യങ്ങളും, ആ സ്ഥാപനം നിൽക്കുന്ന പ്രദേശത്തിലെ ഗതാഗതസംബന്ധമായ പ്രത്യേക പരിതഃസ്ഥിതികളും അനുസരിച്ചു മററു പലമാതിരി വിനോദങ്ങൾ നടത്താവുന്നതാണു്.

# അനുബന്ധം 2.

## ലഘുലേഖ.

തിരുവിതാംകൂർ പോലീസ്സുഡിപ്പാർട്ടുമെൻറിൽനിന്നും പ്രസിദ്ധീകരിച്ചിട്ടുള്ളതാണ് താഴെ ചേർക്കുന്ന ലഘുലേഖ:—

മോട്ടാർവാഹനങ്ങൾമൂലമുള്ള അപകടങ്ങൾ ദിനംപ്രതി വദ്ധിച്ചുവരുന്നതു പരിതാപകരമായിരിക്കുന്നു. ഇൻഡ്യയിലെ മററു ജനങ്ങളെ അപേക്ഷിച്ച് തിരുവിതാംകൂറിലെ ജനങ്ങൾ ഗതാഗതസംബന്ധമായി ഏററവും കൂടുതൽ ഉണർവുള്ളവരായിട്ടാണ് കാണുന്നതു്. എങ്കിലും ഈയിടെ ദിവസേന കിട്ടാറുള്ള റിപ്പോർട്ടുകളിൽനിന്നു വെളിവാകുന്നതു് ഇക്കാര്യത്തിൽ രക്ഷാമാർഗ്ഗത്തിനു് ആസ്പദമായി പൊതുജനങ്ങൾക്കു് ഉണ്ടായിരിക്കേണ്ട ഗതാഗതസംബന്ധമായ ഉണർവു് ക്രമേണ കുറഞ്ഞുവരുന്നുവെന്നാണ്. അതിനാൽ ഈ അറിയിപ്പ് പ്രസിദ്ധപ്പെടുത്തുന്നതു്, റോഡ് ഉപയോഗിക്കുന്ന എല്ലാത്തരം ആളുകളുടേയും ബുദ്ധിപൂർവകമായ സഹകരണത്തിനുവേണ്ടിയാകുന്നു.

സംസ്ഥാനത്തിൻെറ വിസ്തീർണ്ണം ഏകദേശം, 7,600 ചതുരശ്രമൈലാണ്. താരതമ്യേന അതിൻെറ ഒരു ചെറിയഭാഗംമാത്രമേ അതിനുള്ളിൽ തിങ്ങി കുടിപാർക്കുന്ന 51 ലക്ഷത്തിൽചില്വാനം ആളുകൾക്കു് (പക്ഷേ അതു് അടുത്ത കാനേഷുമാരി കണക്കിൻപ്രകാരം 60 ലക്ഷമായേക്കാം) താമസത്തിനും സഞ്ചാരത്തിനും ലഭ്യമായിട്ടുള്ളു. എന്നിരുന്നാലും ജനങ്ങൾ റോഡ്നിയമം അനുസരിക്കുകയും റോഡിനെസംബന്ധിച്ച ഉണർവു തങ്ങളിൽ വദ്ധിപ്പിക്കുന്നതിനു ശ്രമിക്കുകയുംചെയ്യുന്നതായാൽ ഒട്ടുവളരെ റോഡപകടങ്ങൾ ഒഴിക്കുന്നതിനു സാധിക്കുന്നതാണ്.

ജനങ്ങളെക്കൊണ്ടും വിവിധരീതിയിലുള്ള വാഹനങ്ങളെക്കൊണ്ടും താരതമ്യേന കൂടുതൽ നിബിഡമായ രാജ്യങ്ങൾ വേറെയുണ്ടെങ്കിലും അവിടങ്ങളിലെ റോഡപകടങ്ങൾ തുലോം കുറവാണ്. ഇതു് അവിടങ്ങളിൽ റോഡുപയോഗിക്കുന്ന ആളുകൾ റോഡുനിയമം നിഷ്ഠയായി അനുസരിക്കുന്നതുകൊണ്ടാണ്. അതിനെ അവരുടെ

വിദ്യാഭ്യാസത്തിലെ പ്രാഥമികപാഠങ്ങളിൽ ഒന്നായി അവർ കരുതി പ്പോരുന്നു.

അതുകൊണ്ടു പൊതുജനങ്ങളോടു പൊതുവായും തിരുവിതാം കൂറിലെ സ്കൌട്ടുകളോടും വിദ്യാഭ്യാസസ്ഥാപനങ്ങളുടെ മേധാവിക ളോടും അസിസ്റ്റൻറമാരോടും, മില്ലുകൾ, വ്യവസായശാലകൾ, പ ണിപ്പുരകൾ, സംഘങ്ങൾ, പത്രങ്ങൾ എന്നിവയുടെ ഉടമസ്ഥന്മാ രോടും മാനേജർമാരോടും ജനങ്ങളുടെയിടയിൽ ഒരുപ്രചരണജോലി യെന്നോണം റോഡിനെസംബന്ധിച്ച ഉണർവ് അവരിൽ സംജാത മാക്കി വൎദ്ധിപ്പിക്കണമെന്നു പ്രത്യേകം അഭ്യൎത്ഥിച്ചുകൊള്ളുന്നു. വി ദ്യാലയങ്ങളിൽ പോകുന്ന കുട്ടികളിൽ റോഡുനിയമബോധം ജനി പ്പിച്ചു വികസിപ്പിക്കുന്നതിനു മാതാപിതാക്കളും ഗൃഹാദ്ധ്യാപകന്മാ രും ശ്രമിക്കുന്നതായാൽ അവൎക്കു് ഇക്കാര്യത്തിൽ വളരെയൊക്കെ ചെയ്യാൻ കഴിയുന്നതാണു്.

ആവശ്യമുള്ളപക്ഷം 'സേഫ്ടി ഫസ്റ്റ്'' (രക്ഷ ഒന്നാമതായിട്ടു്) അസോസിയേഷൻെറ ഒരുശാഖ ഇവിടെ ആരംഭിക്കുന്നതു് പ്രയോ ജനകരമായിരിക്കും. 'രക്ഷ ഒന്നാമതായിട്ടു്'' എന്നുള്ള പ്രമാണം പ്രവൃത്തിരൂപത്തിലാക്കുമ്പോൾ 'മററുള്ളവരുടെ രക്ഷ ഒന്നാമതായി ട്ടു്'' എന്നായിത്തീരുന്നു. ആ സ്ഥിതിക്കു് അതു് ഭൂതദയാപരമായ ഒരുസേവനമാകുന്നു. സൎക്കാരിൻേറയും പ്രത്യേകിച്ചു് പോലീസ്സി ൻേറയും നിരന്തരശ്രദ്ധ ഉണ്ടായിരുന്നിട്ടും റോഡപകടങ്ങൾ വൎദ്ധി ക്കുന്നുവെന്നുകണ്ടാൽ അവയുടെ നിവാരണത്തിനായി പ്രസ്തുത രീതി യിലുള്ള സ്ഥാപനങ്ങളെ എല്ലാ പരിഷ്കൃതരാജ്യങ്ങളും ഏൎപ്പെടു ത്തുന്നു. അപകടങ്ങൾ ഉണ്ടാകുന്നതിനുള്ള രണ്ടു പ്രധാനകാരണ ങ്ങൾ "വേഗവും അവിവേകവും'' ആണു്. ഒരു പന്തായഓട്ടത്തി ലോ നേരംപോക്കിനോ ഉള്ള വേഗം രസപ്രദമായ ഒരു വിനോദംത ന്നെ; എന്നാൽ മററുള്ളവൎക്കു് ആപത്തിനു് അതൊരു കാരണമാ കുമ്പോൾ അതു് ശിക്ഷാർഹമാകുന്നു. എന്തെന്നാൽ രാജപാത യിൽ എല്ലാവൎക്കും, കേവലം ഒരു പട്ടിക്കുപോലും, അവകാശമുണ്ടു്.

റോഡുപയോഗിക്കുന്ന ആളുകൾക്കു് രക്ഷാനിയമങ്ങളായി ഏതാനും സൂചനകൾ അടിയിൽ നൽകിയിരിക്കുന്നു. അവ പരി പൂൎണ്ണങ്ങളല്ല. നിയമം തനിയെ ആളുകൾക്കു രക്ഷ നൽകുകയി ല്ലെന്നുള്ളതു പരക്കെ അറിവുള്ള ഒരു വസ്തുതയാണല്ലോ. അവ മാ

ശ്രദ്ധർശിയായിമാത്രം ഉപകരിക്കുന്നു. എന്നാൽ രക്ഷ നേടണമെന്നുള്ള നിശ്ചയം ആളുകൾക്കു സ്വമേധയാതന്നെ ഉണ്ടാകണം. അതുകൊണ്ടു്, റോഡിനെസംബന്ധിച്ച ചട്ടങ്ങൾ അനുസരിക്കുന്നതിനുള്ള വീഴ്ചനിമിത്തം നിരപരാധികളായ മററുള്ളവക്കു ദുരിതമുണ്ടാക്കുക, അഥവാ പോലീസുകാർക്കും ഡാക്ടർമാർക്കും ധാത്രികൾക്കും കൂടുതൽ ജോലിയുണ്ടാക്കിത്തീക്കുക, എന്നുള്ളതു വാസ്തവത്തിൽ പാപമല്ലയോ?

1. റോഡുനിയമം അനുസരിക്കുക.

2. തേങ്ങയോ, പഴത്തൊലിയോ, നാരങ്ങിൻെറ തോടോ അതുപോലുള്ള മററു സാധനങ്ങളോ റോഡിലോ നിരത്തിലോ ഇടരുതു്.

3. ട്രാഫിക് അടയാളങ്ങളെ എല്ലായ്പോഴും അനുസരിക്കുക.

4. വേറെ ആളെ പുറകിൽ കയററിക്കൊണ്ടു സൈക്കിളിൽ, വിശേഷിച്ചു ശരിയായ ബ്രേക്കില്ലാത്ത സൈക്കിളിൽ, സവാരി ചെയ്യാതിരിക്കുക.

5. സൈക്കിളിൽ കുട്ടികളെ കയററിക്കൊണ്ടു പോകാതിരിക്കുക.

6. റോഡിലേയ്ക്കു പെട്ടെന്നവെ ഓടിച്ചെല്ലാതിരിക്കുക.

7. സഞ്ചരിച്ചുകൊണ്ടിരിക്കുന്ന വാഹനങ്ങളിൽ തൂങ്ങിക്കിടക്കാതിരിക്കുക.

8. കളിച്ചുകൊണ്ടിരിക്കുമ്പോൾ പന്തോ കളിപ്പാട്ടമോ എടുക്കുന്നതിനു റോഡിലേയ്ക്കു അതിവേഗത്തിൽ ഓടുകയോ ഒരാൾ വേറൊരാളെ തെരുവീഥിയിലേയ്ക്കു തള്ളിമാററുകയോ ചെയ്യരുതു്. കുട്ടികൾ ഇതു പ്രത്യേകിച്ചും ഗൗനിക്കേണ്ടതാണ്. പള്ളിക്കൂടങ്ങൾ വിടുമ്പോൾ റോഡിനു വിലങ്ങെ ഓടുന്നതിനാൽ അവർ പലപ്പോഴും വലിയ അപായങ്ങൾക്കു പാത്രമാകുന്നു.

9. വല്ല വാഹനത്തിൻേറയും മുൻപിൽകൂടിയോ പുറകിൽ കൂടിയോ റോഡിൻെറ ഉള്ളിലേയ്ക്കു കടക്കുമ്പോൾ അല്പം നിന്നു് ഇരുവശങ്ങളിലുംകൂടി മററുവല്ല വാഹനവും വരുന്നുണ്ടോ എന്നു് നോക്കുക.

10. റോഡുമദ്ധ്യത്തിൽവച്ചു ഒരു വാഹനത്തിൻെറ പൊട്ടുന്നനവെയുള്ള വരവുകൊണ്ടു പരിഭ്രമിച്ചുപോകയാണെങ്കിൽ അവിടെ അചഞ്ചലമായി നിൽക്കുക. അങ്ങിനെയല്ലാതെ കേവലം അമ്പരന്നു മുൻപോട്ടോ പുറകോട്ടോ വിരണ്ടു് ഓടരുതു്.

11. നിറുത്തിയിരിക്കുന്ന വാഹനങ്ങളുടെ പുറകിൽകൂടി റോഡിനു വിലങ്ങെ പോകരുതു്.

12. നിങ്ങളുടെ ഡ്രൈവർ ഗതാഗതനിയമങ്ങൾ നല്ലതുപോലെ പരിചയിച്ചിട്ടുള്ള ആളാണോ എന്നു് ഉറപ്പെടുത്തുക. മോട്ടാർ വാഹനങ്ങളുടെ ഡ്രൈവർമാക്കു മാർഗ്ഗനിർദ്ദേശംചെയ്യുന്നതിനുള്ള ഏതാനും നിർദ്ദേശങ്ങൾ മോട്ടാർ ഓടിക്കുന്നതിനുള്ള ലൈസൻസു പുസ്തകത്തിൽ നൽകിയിട്ടുണ്ടു്.

13. കാൽനടയായി പോകുന്നവർ എപ്പോഴും റോഡുവശങ്ങളുടെ കഴിയുന്നത്ര അററത്തുകൂടി നടക്കേണ്ടതും കാലടിപ്പാതകൾ ഉള്ള സ്ഥലങ്ങളിൽ അവയിൽക്കൂടി മാത്രം സഞ്ചരിക്കേണ്ടതുമാകുന്നു.

14. വളരെ പതുക്കെ പോയിക്കൊണ്ടിരിക്കുന്ന വാഹനങ്ങളുടെ മുൻപിൽ പോകുന്നതിനായിട്ടല്ലാതെ മററു വാഹനങ്ങളോടൊപ്പമായി വാഹനങ്ങൾ ഓടിക്കരുതു്.

15. റോഡുകൾ കടക്കുമ്പോൾ പ്രത്യേകം സൂക്ഷിക്കേണ്ടതും അങ്ങനെ കടക്കുന്നതിനുമുൻപിൽ ഇരുവശങ്ങളിലും നോക്കേണ്ടതുമാകുന്നു.

16. ശാഖാറോഡുകളിലും മുട്ടുകളിലും നിന്നു് പ്രധാന തെരുവീഥികളിലോ റോഡുകളിലോ കടക്കുന്നതു സാവധാനവും കരുതലോടുകൂടിയും ഇരുവശങ്ങളിലും നോക്കിയിട്ടും വേണ്ടതാകുന്നു.

17 അടഞ്ഞ മൂലകളും പെട്ടെന്നുള്ള തിരിവുകളും അടുക്കുമ്പോൾ അടുത്തുവരുന്ന വാഹനങ്ങളേയും തന്നിമിത്തമുണ്ടാകാവുന്ന അപായങ്ങളേയും കുറിച്ചു ഗൗനിച്ചുകൊള്ളണം.

18. ഒരു വാഹനം അടുക്കുന്നതുകണ്ടു് ഭയന്നു് ഒരിക്കലും റോഡു വിലങ്ങനെ കടക്കരുതു്. റോഡുനിയമം ഓമ്മയിൽ വച്ചുകൊണ്ടു് റോഡിൻെറ അടുത്ത വശത്തേയ്ക്കു ഒഴിഞ്ഞുകൊള്ളണം.

19. ചെറിയ കുട്ടികളെ സൂക്ഷിക്കുന്നതിനു് ആളില്ലാതെ റോഡിൽ വിടരുതു്.

20. റോഡിൽ ഉണ്ടാകുന്ന എല്ലാ അപകടങ്ങളേയും കുറിച്ചു ഏററവും അടുത്തുള്ള പോലീസ്സ്റ്റേഷനിൽ ഉടനടി അറിവുകൊടുക്കുകയും സഹായം അപേക്ഷിക്കുകയും ചെയ്യുക. പോലീസുദ്യോഗസ്ഥന്മാരെ പ്രഥമശുശ്രൂഷ പരിശീലിപ്പിച്ചിട്ടുണ്ടു്.

21. ശാഖാറോഡുകളിലും വളവുകളിലും വളഞ്ഞ മൂലകളിലുംനിന്നു വാഹനങ്ങൾ ഓടിച്ചുവരുന്ന മോട്ടോർ ഡ്രൈവർമാരും സൈക്കിൾസഞ്ചാരികളും വാഹനങ്ങളുടെ വേഗം കുറയ്ക്കേണ്ടതും അവർ മെയിൻറോഡോ പൊതുനിരത്തോ സമീപിക്കുന്നതായി ഹാറണോ ബെല്ലോ ശബ്ദിച്ചു കേൾക്കാവുന്നതരത്തിൽ മതിയായ മുന്നറിയിപ്പു നൽകേണ്ടതുമാകുന്നു.

"ഹൃദയശൂന്യതകൊണ്ടുണ്ടാകുന്നതിനേക്കാൾ കൂടുതൽ വിപത്തുകൾ വിചാരശൂന്യതകൊണ്ടുണ്ടാകുമെന്നു്" ഒരു കവി പറഞ്ഞിട്ടുണ്ടു്.

'രക്ഷ ഒന്നാമതായിട്ടു്' എന്ന പ്രമാണത്തെ സംബന്ധിച്ചു പാട്ടു് ഇവിടെ ഉദ്ധരിക്കുന്നു. പ്രായപൂർത്തിവന്നവരും കുട്ടികളും ഇതു കാണാപ്പാഠമാക്കി അവർ സഞ്ചരിക്കുമ്പോൾ തന്നത്താൻ മനസ്സുകൊണ്ടു പാടിക്കൊള്ളട്ടെ.

ഇരവുപകലെപ്പൊഴെന്നാകിലും നിങ്ങള-
ത്തെരുവിനരികിലങ്ങേ നടക്കുന്നുവെങ്കിലോ
തെരുതെരെവരാവുന്നൊരാപത്തൊഴിഞ്ഞിടാൻ
കരുതിയിരുഭാഗവും വീക്ഷിച്ചുകൊള്ളണം.

ഇടതുവലതെപ്പൊഴും സാവധാനം നോക്കി
നടതുടരുമെങ്കിലാ മാർഗ്ഗമദ്ധ്യേ ചെററ-
മടവുപിണയാതെയും വാഹനങ്ങൾ കേറി-
യുടലുതകരാതെയും സൗഖ്യമായ്പോയിടാം.



